167/6, 168/1, 168/2, 168/3, 168/4, 202/1, 201/2 part, 201/1, 163/1, 163/2, 160/1, 160/2, 161, 125, 124/16, 124/17, 127, 128/1, 128/2, 128/4 128/5, part 129, 126/1, 130/2, 130/3, 130/4 part, 159/1 pact, 169/1 pact.

Municipal Office, Thiruvalla. (Sd.) *Commissioner.*

**Mavelikara Municipality**

BYE-LAWS

FOR THE GRANT OF LOANS FOR CONSTRUCTION OF POUR FLUSH LATRINES UNDER UNDP GLOBAL PROJECT

(Approved by the Director of Municipal Administration as per Proceedings No. L. 21535/83, dated 4-10-1983

No. PH-6945/82. 28th *October* 1983.

Bye-laws framed by the Mavelikara Municipal Council under Section 347 of the Kerala Municipalities Act 1960 (Act 14 of 1961) for the grant of loans and recovery of loans from the house owners for construction of Pour Flush Latrines under UNDP Global Project.

1. These bye-laws may be called "bye-laws for the grant of loans for construction of Pour Flush Latrines under UNDP Global Project.

2. In these bye-laws unless there is anything repugnant in the subject or content:—

(a) "Act" means the Kerala Municipalities Act, 1960 (Act 14 of 1961).

(b) "Commissioner" means the Municipal Commissioner or the Executive Authority of the Municipality.

(c) "Council" means the Mavelikara Municipal Council.

(d) Pour Flush Latrine means the latrine approved under UNDP Project for low cost sanitation in selected towns.

3. The Municipal Council may grant assistance by way of loan to the house owners for the construction of Pour Flush Latrines.

4. Assistance will be available to persons possessing properties and building inside the Town with rental value of not less than Rs. 360 and more than Rs. 900.

5. The owner of a building who is desirous of availing loan assistance for the construction of Pour Flush Latrine to the building, may apply to the Commissioner for sanction of loan. The application shall be made in the form appended to these bye-laws accompanied with a detailed plan and estimate of the construction certified by the Municipal Engineer or Assistant Engineer. An application fee of Rs. 10 will be remitted by the applicant in the Municipal Treasury.

6. The maximum amount of loan is limited to Rs. 1700 or the total estimate cost of construction of latrine (without roof) whichever is less.

7. The construction of Pour Flush Latrine shall be in accordance with the plan approved by the Municipal Commissioner for which approved designs will be available in the Municipal Office.

8. The Commissioner may approved the estimate subject to the modifications as he considers necessary and approve the cost of construction of Pour Flush Latrine and decide the amount of loan to be sanctioned for the purpose, duly considering each application.

9. The loan will bear interest at 6% per annum. 8½% compound interest will be charged for defaulted payments from the due date to the date of actual payment.

10. The principal of the loan with interest shall be repaid in 60 monthly instalments as decided by the Commissioner commencing from the third month of the disbursement of loan amount, provided that, at the request of the party, the Commissioner is at liberty to limit the number of instalments.

11. Notwithstanding anything contained above, the party will have the option to pay the entire outstanding dues in a lump.

12. The due date of payment of principal and interest will be the 10th of every month.

13. The first instalment of the loan equal to 50% of the cost of work as approved by the Commissioner or 50% of the maximum amount permissible, whichever is less, will be disbursed to the applicant after getting executed an agreement on stamp paper worth Rs. 3.50 in the form appended to these bye-laws and the balance amount may be disbursed as final instalment on completing half the work. Half the work shall be completed within 30 days of the drawal of first instalment.

14. The work of Pour Flush latrine shall be completed by the applicant within 30 days from the date of receipt of the final instalment of the loan amount under the supervision of the Health Inspector/Municipal Engineer or any other Officer authorised in this behalf by the Commissioner.

15. Interest at the rate which the Government of Kerala charges on the loan from time to time will be charged on the loans given to the house owners for this purpose.

16. Any loanee who fails to utilise the amount for the purpose for which it was sanctioned within the prescribed period shall be liable to repay the loan amount in lump with interest and a penalty not exceeding Rs. 50 on demand by the Commissioner.

17. Any amount due from the loanee towards their loan account shall be treated as arrears of tax and all provisions for the recovery of tax as provided for the Kerala Municipalities Act, 1960 shall be enforced against those who commit breach of these bye-laws.

18. The latrine constructed with the aid of the loan, will remain the property of the Municipal Council until the entire loan amount and interest are repaid.

19. Personal security offered by two employees of Government, Scheduled bank, private schools, Municipalities, Government undertaking etc. having a salary of Rs. 300 or more per mensum shall be accepted as security in respect of the person, provided they have a further service of 10 years.

20. The Commissioner reserves the right to reject any application or to reduce the amount of loan applied for at his discretion. The reasons for such decision shall be intimated to the applicant writing.

21. Any person aggrieved by the order of the Commissioner under bye-law number 20, may prefer an appeal before the Municipal Council within 15 days from the date of receipt of the order of the Commissioner. The final appellate authority in this regard will be the Municipal Council, the decision of which will be final on any matter relating to the loan assistance for the purpose.

Municipal Council,
Mavelikara.

(Sd.)
*Commissioner.*

---

## ആലുവാ നഗര സഭ

### വിജ്ഞാപനം

നമ്പർ ആർ5-5450/83. 1983 ഡിസംബർ 29-

1962-ലെ കേരളാ മുനിസിപ്പാലിറ്റിസ് (സ്ഥാവര വസ്തുക്കൾ കൈവശപ്പെടുത്തലും, കൈമാറ്റം ചെയ്യലും) 8-ാം ചട്ടമനുസരിച്ച് പ്രസിദ്ധപ്പെടുത്തുന്ന നോട്ടീസ്

ആലുവാ ടൗൺ 20-ാം വാർഡിൽ ജനറൽ മാർക്കറ്റിന് എതിർ വശം 247/4 സർവ്വേ നമ്പരിൽ ആലുവ നഗര സഭ നിർമ്മിച്ചിരിക്കുന്ന കമേഴ്സ്യൽ ബിൽഡിംഗിലെ താഴെ വിവരിക്കുന്ന മുറികൾ അതിന് നേരെ കാണിച്ചിരിക്കുന്ന വർക്ക് അതിൽ പറയുന്ന പ്രീമിയം തുകയ്ക്കും പ്രതിമാസ ലീസിനും, ഓരോ അഞ്ചു വർഷം കൂടുംതോറും പ്രതിമാസ ലീസ് തുക പുതുക്കി നിശ്ചയിക്കുമെന്ന വ്യവസ്ഥയ്ക്കും, മുനിസിപ്പൽ അഡ്മിനിസ്ട്രേഷൻ ഡയറക്ടറുടെ അംഗീകാരത്തിനും വിധേയമായി ഉടമ്പടിയിൽ രേഖപ്പെടുത്തുന്ന തീയതി മുതൽ 20 വർഷക്കാലത്തേക്ക് ലീസിന് നൽകുന്നതിന് 10-10-1983-ലെ 5-ാം നമ്പർ പ്രമേയ പ്രകാരം ആലുവാ നഗര സഭ തീരുമാനിച്ചിരിക്കുന്ന വിവരം ഇതിനാൽ വിജ്ഞാപനം ചെയ്തിരിക്കുന്നു.

| ക്രമ നമ്പർ | മുറിയുടെ വിവരണം | ലീസിനു നൽകപ്പെടുന്ന യാളിന്റെ പേരും മേൽ വിലാസവും | പ്രീമിയം തുക (രൂപ) | പ്രതിമാസ ലീസ് തുക (രൂപ) |
|---|---|---|---|---|
| (1) | (2) | (3) | (4) | (5) |
| | താഴത്തെ നില | | | |
| 1. | നാഷണൽ ഹൈവേയ്ക്ക് അഭിമുഖമായിട്ടുള്ളത് 1-ാം നമ്പർ മുറി | ശ്രീ. എം. എം. അബ്ബാസ്, മണ്ണാരപ്പറമ്പിൽ വീട്, 108/19, ഹൈ റോഡ്, ആലുവ. | 60,110 | 600 |
| [illegible] | 2-ാം നമ്പർ മുറി | ശ്രീമതി പി. എം. സുഹറാബിവി, കണ്ണൻകുളത്തു വീട്, ഉളിയന്നൂർ, ആലുവ | 40,000 | 450 |
| [illegible] | 5-ാം നമ്പർ മുറി | ശ്രീ. കെ. യു. പോൾസൺ, കുരിശിങ്ങലിൽ വീട്, മറ്റൂർ, കാലടി പി. ഒ. | 35,150 | 430 |
| 4. | 7-ാം നമ്പ | ശ്രീ. സക്കീർഹുസൈൻ, ശ്രീ. കെ. എസ്. അബുവിന്റെ മകൻ, കക്കാട്ടിൽ വീട്, ആലുവ | 39,000 | 600 |

മുനിസിപ്പൽ ഓഫീസ്,
ആലുവ.

എം. എൻ. സത്യദേവൻ,
കമ്മീഷണർ.

---

## പാലക്കാട് മുനിസിപ്പാലിറ്റി പരസ്യനികുതി

### കരട് ബൈലോ

No. T9-1013/82. 1983 ഏപ്രിൽ 26.

പാലക്കാട് മുനിസിപ്പൽ അതൃത്തിക്കുള്ളിൽ പരസ്യങ്ങൾ പ്രദർശിപ്പിക്കുന്നത് നിരോധിക്കുന്നതിനും നിയന്ത്രിക്കുന്നതിനും പരസ്യ നികുതി പിരിക്കുന്നതിനും വേണ്ടി രൂപീകരിച്ചിട്ടുള്ള ഉപനിയമങ്ങൾ.

1. (എ) ഈ ഉപനിയമങ്ങൾ പാലക്കാട് മുനിസിപ്പൽ പരസ്യ നികുതി ഉപനിയമങ്ങൾ എന്ന പേരിൽ അറിയപ്പെടുന്നതാണ്.

(ബി) പാലക്കാട് മുനിസിപ്പൽ പട്ടണത്തിൽ പ്രദർശിപ്പിക്കുന്ന എല്ലാ പരസ്യങ്ങളേയും ഈ ഉപനിയമങ്ങൾ ബാധിക്കുന്നതാണ്.

2. (1) നിർവ്വചനങ്ങൾ:—

ഈ ഉപനിയമങ്ങളിൽ I ഈ ആക്ട് എന്നു പറയുന്നത് 1960-ലെ കേരള മുനിസിപ്പാലിറ്റീസ് ആക്ട് (1961-ലെ 14-ാം ആക്ട്) ആയിരിക്കും.

(ii) "കമ്മീഷണർ" എന്ന് വിവക്ഷിക്കുന്നത് ആക്ടിലെ 19-ാം വകുപ്പനുസരിച്ച് നിയമിക്കപ്പെടുന്ന "കമ്മീഷണർ" ആയിരിക്കും.

(iii) "പരസ്യനികുതി" എന്നു വിവക്ഷിക്കുന്നത് ആക്റ്റിലെ 126-ാം വകുപ്പനുസരിച്ച് ഈടാക്കുന്ന നികുതി ആയിരിക്കും.

(iv) "നിർമ്മാണ പണി" ആകാശത്തിൽ പ്രദർശിപ്പിക്കുന്ന "പരസ്യ" "പൊതുസ്ഥലം" എന്നീ പദങ്ങൾക്ക് 126-ാം വകുപ്പിനോട് അനുബന്ധമായി കൊടുത്തിരിക്കുന്ന 1, 2, 3 വിശദീകരണത്തിൽ നൽകിയിരിക്കുന്ന അർത്ഥ വ്യാപ്തി ഉണ്ടായിരിക്കും.

3. കമ്മീഷണറുടെ രേഖാമൂലമായ അനുവാദം കൂടാതെ യാതൊരാളും ഏതെങ്കിലും തെരുവിലോ നിരത്തിലോ, പൊതു ഉദ്യാനത്തിലോ, അതിന്റെ ഭാഗങ്ങളിലോ, ഏതെങ്കിലും പൊതു സങ്കേതത്തിലോ പുറംപോക്ക് സ്ഥലത്തോ യാതൊരു പരസ്യവും ഉയർത്തുകയോ, കാട്ടുകയോ ഉയർത്തുന്നതിനോ കാട്ടുന്നതിനോ കാരണമാക്കുകയോ ചെയ്യുവാൻ പാടുള്ളതല്ല.

4. ഏതെങ്കിലും ചരിത്രപരമായതോ, പൊതുവായതോ ആയ കെട്ടിടങ്ങളിലോ സ്മാരകങ്ങളിലോ പൊതു ഉദ്യാനങ്ങളിലോ പ്രത്യേക ആവശ്യങ്ങൾക്ക് നിർമ്മിച്ചതോ ആയ കെട്ടിടങ്ങളിലോ, സ്ഥലങ്ങളിലോ ആയതിന് കേട് വരത്തക്കവിധമോ, സൗകര്യങ്ങൾ തടയപ്പെടുന്ന വിധമോ യാതൊരാളും യാതൊരു പരസ്യവും ഉയർത്തുകയോ, പ്രദർശിപ്പിക്കുകയോ ഉറപ്പിക്കുകയോ നിലനിർത്തുകയോ കാട്ടുകയോ അല്ലാത്ത പക്ഷം ആയതിന് കാരണമാക്കുകയോ ചെയ്യുവാൻ പാടുള്ളതല്ല.

5. കമ്മീഷണറുടെ അനുവാദം ലഭിച്ചതിന് വ്യത്യസ്തമായ മാതൃകയിലോ ആകൃതിയിലോ രീതിയിലോ പരസ്യം പ്രദർശിപ്പിക്കുന്നതിന് ഉദ്ദേശിച്ചുള്ള യാതൊരു വാഹനവും പരസ്യം പ്രദർശിപ്പിച്ച് കൂടാത്തതാകുന്നു.

6. (1) വ്യാപാര ആവശ്യത്തിനുവേണ്ടി മുനിസിപ്പൽ ടൗണിന്റെ ഏതെങ്കിലും ഭാഗത്ത് ഏതെങ്കിലും സ്ഥാപനത്തിന്റെ പരസ്യങ്ങൾ എഴുതി വയ്ക്കുകയോ അടയാളങ്ങൾ രേഖപ്പെടുത്തുകയോ മേൽവിലാസങ്ങൾ എഴുതി വയ്ക്കുകയോ, ചെയ്തിട്ടുള്ള ഏതെങ്കിലും തരത്തിലുള്ള വാഹനങ്ങൾ നിറുത്തി വ്യാപാരം നടത്തുകയോ പരസ്യങ്ങൾ പ്രദർശിപ്പിക്കുകയോ, ചെയ്യുന്നതിന് നിശ്ചിത ഫീസ് അടച്ച് കമ്മീഷണറിൽ നിന്നും മുൻകൂട്ടി അനുവാദം വാങ്ങിയിരിക്കേണ്ടതാണ്.

(2) മുനിസിപ്പൽ ടൗണിന്റെ ഏതെങ്കിലും ഭാഗങ്ങളിൽ ഏതെങ്കിലും നിരത്തിൽ ഏതെങ്കിലും തരത്തിലുള്ള വാഹനം നിറുത്തി ഉച്ചഭാഷിണി മുഖേന ഏതെങ്കിലും പരസ്യങ്ങൾ പ്രക്ഷേപണം ചെയ്യുന്നതിനും മേൽ 1-ാം ഉപവകുപ്പിൽ വിവക്ഷിക്കുന്നതനുസരിച്ചുള്ള നികുതി, അടച്ച് കമ്മീഷണരിൽ നിന്നും അനുവാദം വാങ്ങിയിരിക്കേണ്ടതാണ്.

(3) ഉത്സവങ്ങൾ, പ്രദർശനങ്ങൾ, മറ്റു രീതിയിലുള്ള ആഘോഷങ്ങൾ എന്നിവയോടനുബന്ധിച്ച് ഉച്ചഭാഷിണി മുഖേന പരസ്യങ്ങൾ പ്രക്ഷേപണം ചെയ്യുന്നതിനും 1-ാം വകുപ്പിൽ വിവക്ഷിക്കുന്ന രീതിയിലുള്ള നികുതി അടച്ച് കമ്മീഷണറിൽ നിന്നും അനുവാദം വാങ്ങിയിരിക്കേണ്ടതാണ്.

7. മുനിസിപ്പൽ അതിർത്തിക്കുള്ളിൽ ഏതെങ്കിലും തെരുവിലോ, റോഡിലോ, പൊതു സ്ഥലത്തോ പൊതു സങ്കേതങ്ങളിലോ, കമ്മീഷണർക്ക് സ്വാഭിപ്രായത്തിൽ അശ്ലീലമെന്ന് തോന്നുന്ന ഏതൊരു പരസ്യവും ഉയർത്തുന്നതിനോ, പ്രദർശിപ്പിക്കുന്നതിനോ നിലനിറുത്തുന്നതിനോ കാട്ടുന്നതിനോ ഉള്ള അനുവാദം നിഷേധിക്കാവുന്നതാണ്.

8. അനുവദിക്കുകയും, അംഗീകരിക്കുകയും, നികുതി വസൂലാക്കുകയും ചെയ്തതിന് ശേഷം ഉയർത്തപ്പെട്ടതോ പ്രദർശിപ്പിക്കപ്പെട്ടതോ ഉറപ്പിച്ചതോ നിലനിർത്തിയതോ കാട്ടിയതോ ആയ പരസ്യങ്ങളിൽ ആയതിന്റെ സൂചനയായി കമ്മീഷണർ പതിപ്പിച്ചിട്ടുള്ള യാതൊരു അടയാളമോ, ചിഹ്നമോ അക്ഷരമോ വാക്കുകളോ യാതൊരാളും മാച്ചുകളയാനോ രൂപാന്തരപ്പെടുത്തുവാനോ പാടില്ലാത്തതാകുന്നു.

9. പരസ്യപ്പലകകൾ:—(i) നിശ്ചയിക്കപ്പെട്ട കെട്ടിട നിരയിലോ, തെരുവിലോ കെട്ടിട നിർമ്മാണം ക്രമീകരിക്കുന്നതിനുവേണ്ടി കൗൺസിൽ നിശ്ചയിച്ചിട്ടുള്ള കെട്ടിടനിരയിലേ ഒന്നരമീറ്റർ കൂടുതൽ തെരുവിലേക്കോ, പൊതുവഴിയിലേക്കോ തള്ളി നിൽക്കത്തക്ക വിധം പരസ്യപ്പലകകൾ സ്ഥാപിക്കാൻ പാടില്ല.

(ii) പുറംപോക്ക് സ്ഥലത്ത് സ്ഥാപിക്കുന്ന പരസ്യപ്പലകകൾക്ക് കേരളാ മുനിസിപ്പാലിറ്റീസ് ആക്റ്റ് അനുസരിച്ച് പൊതു നിരത്തുകൾ ഉപയോഗിക്കുന്നതിനുവേണ്ടി കൗൺസിൽ അതാതുകാലം നിശ്ചയിക്കുന്ന ഫീസ് പരസ്യനികുതിക്ക് പുറമെ വസൂലാക്കുന്നതും കൊടുക്കുവാൻ പരസ്യം ചെയ്യുന്ന ആൾ ബാദ്ധ്യസ്ഥനും ആയിരിക്കും.

10. (i) പരസ്യം ഉയർത്തുന്നതിനോ പ്രദർശിപ്പിക്കുന്നതിനോ, ഉറപ്പിക്കുന്നതിനോ, നിലനിർത്തുന്നതിനോ കാട്ടുന്നതിനോ ആഗ്രഹിക്കുന്ന യാതൊരാളും ടി പരസ്യം പ്രദർശിപ്പിക്കുന്നതിനോ പരസ്യത്തിന്റെ പകർപ്പുകൾ അച്ചടിപ്പിക്കുന്നതിനോ, പെയിന്റ് ചെയ്ത് രൂപപ്പെടുത്തുന്നതിനോ അഥവാ ഏതെങ്കിലും വിധത്തിൽ പ്രദർശിപ്പിക്കുന്നതിനോ 7 ദിവസത്തിൽ കുറയാതെയുള്ള സമയത്തിന് മുൻപ് ടി വിവരം കാണിച്ച് നോട്ടീസും നിശ്ചിത ഫാറത്തിൽ ആവശ്യമായ കോർട്ടു ഫീസ്റ്റാമ്പും ഒട്ടിച്ച് അപേക്ഷകളും ആവശ്യമുള്ള എല്ലാ വിവരങ്ങളും പരസ്യനികുതിയും സഹിതം കമ്മീഷണർക്ക് രേഖാമൂലം നൽകേണ്ടതും അതോടൊപ്പം പ്രദർശിപ്പിക്കുവാൻ ഉദ്ദേശിക്കുന്ന പരസ്യത്തിന്റെ മാതൃകയും ഉണ്ടായിരിക്കേണ്ടതുമാണ്. എന്നാൽ അർഹതയുള്ള കേസുകളിൽ സാധുവായ കാരണങ്ങളാൽ മേൽ പറഞ്ഞ 7 ദിവസത്തെ കലാവധി കുറയ്ക്കുവാൻ കമ്മീഷണർക്ക് അധികാരം ഉണ്ടായിരിക്കുന്നതാണ്.

(ii) പരസ്യനികുതി ഈടാക്കുന്നത് കൗൺസിൽ അപ്പോഴപ്പോൾ തീരുമാനിച്ച് ഗസററിൽ പരസ്യം ചെയ്യുന്ന നിരക്കനുസരിച്ചായിരിക്കും.

(iii) പരസ്യം പ്രദർശിപ്പിക്കുന്നതിനുള്ള നികുതി അടച്ച് കഴിഞ്ഞാൽ പരസ്യം അനുവദിക്കാൻ ആക്ഷേപങ്ങൾ ഒന്നും ഇല്ലെങ്കിൽ അപ്രകാരമുള്ള പരസ്യങ്ങളുടെ എല്ലാ പ്രതികളുടേയും പ്രകടമായ ഭാഗത്ത് നികുതി ഈടാക്കി എന്നുള്ളതിന്റെ അടയാളമായി കൗൺസിലിന്റെ മുദ്രപതിപ്പിക്കേണ്ടതാണ്.

(iv) കൗൺസിലിന്റെ മുദ്രപതിപ്പിക്കുന്നതിനായോ അനുവാദത്തിന്റെ നമ്പരും തീയതിയും ചേർക്കുന്നതിനായോ പരസ്യത്തിന്റെ പകർപ്പുകൾ ഹാജരാക്കുന്നതിന് പ്രായോഗികമായ വിഷമതകൾ ഉള്ള പരസ്യങ്ങൾ ആണെങ്കിൽ ആയത് ഹാജരാക്കണമെന്ന് നിർബന്ധിക്കാൻ പാടില്ലാത്തതാകുന്നു.

(v) മറ്റ് യാതൊരു പരസ്യത്തിനോ വ്യാപാരത്തിനോ തൊഴിലിനോ ജോലിക്കോ സ്ഥലത്തിന്റെ നിയമാനുസൃതമായ ഉപയോഗത്തിനോ തടസമാകത്തക്ക വിധത്തിൽ യാതൊരു പരസ്യമോ പരസ്യപ്പലകയോ പ്രദർശിപ്പിക്കുകയോ കാട്ടുകയോ നിലനിർത്തുകയോ ചെയ്യാൻ പാടില്ലാത്തതാകുന്നു.

11. പരസ്യം അച്ചടിക്കുന്നതോ എഴുതുന്നതോ ആയ ഏതൊരു വ്യക്തിയും അത്തരം പരസ്യങ്ങളുടെ എല്ലാ പകർപ്പുകളിലും തന്റെ പേര് വ്യക്തമായി അച്ചടിക്കുകയോ എഴുതുകയോ ചെയ്യേണ്ടതാണ്.

12. (i) 1960-ലെ കേരളാ മുനിസിപ്പാലിറ്റീസ് ആക്റ്റിന്റെ വ്യവസ്ഥകൾക്കും ഈ ഉപനിയമങ്ങൾക്കും വിധേയമായി ഏതൊരു പരസ്യം പ്രദർശിപ്പിക്കുന്നതിനും, ഉത്തരവുമൂലം കമ്മീഷണർക്ക് അനുവാദം നൽകുകയോ നിഷേധിക്കുകയോ ചെയ്യാവുന്നതാണ്. എന്നാൽ അനുവാദം നിഷേധിക്കപ്പെടുമ്പോൾ അതിലേയ്ക്ക് നികുതി ഏതെങ്കിലും അടച്ചിട്ടുണ്ടെങ്കിൽ അപേക്ഷകൻ രേഖാമൂലം ആവശ്യപ്പെട്ടാൽ ആയത് മടക്കികൊടുക്കുന്നതാണ്.

(ii) ഈ ഉപനിയമങ്ങൾക്ക് വിരുദ്ധമായി പ്രദർശിപ്പിക്കുന്ന ഏതൊരു പരസ്യവും സ്ഥിരമായി നീക്കം ചെയ്യുവാൻ കമ്മീഷണർ അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥന് അധികാരം ഉണ്ടായിരിക്കുന്നതാണ്.

13. (എ) കമ്മീഷണർക്ക് കൗൺസിലിന്റെ അംഗീകാരത്തോടുകൂടി ഈ പട്ടണത്തിലെ ഓരോ സിനിമാശാലകളിലും പ്രദർശിപ്പിക്കുന്ന സ്ലൈഡുകളുടെയും ആ തിയേറ്ററിലും അതിന്റെ മററു ഭാഗങ്ങളിലും പ്രദർശിപ്പിക്കുന്ന സിനിമയെ സംബന്ധിച്ച മററു പരസ്യങ്ങളുടെയും കൂടി ഉള്ള പരസ്യ നികുതി ഒന്നിച്ചോ, വെവ്വേറെയോ കുത്തകയായോ മൊത്തമായോ ഒരു തുകയ്ക്കു നിശ്ചയിച്ചു കൊടുക്കാവുന്നതാണ്.

(ബി) ഇങ്ങനെ മൊത്തം തുക കണക്കിലെടുക്കുന്നത് കണക്കാക്കുമ്പോൾ ഇത് സംബന്ധിച്ച് അറിയപ്പെടുന്ന എല്ലാ വിവരങ്ങളുടേയും അടിസ്ഥാനത്തിൽ അതായത് മുൻകൊല്ലത്തെ നികുതിയുടെ അടിസ്ഥാനത്തിൽ കിട്ടാവുന്ന തുക പരസ്യത്തിനുണ്ടാകാവുന്ന വർദ്ധനവ് ഇവ കണക്കിലെടുത്ത് മൊത്തമായ തുക നിശ്ചയിക്കേണ്ടതാണ്.

(സി) ഒന്നിച്ചധികം സിനിമാശാലകൾക്ക് ഒന്നിച്ച് അങ്ങിനെയുള്ള തുക നിശ്ചയിക്കരുതാത്തതാകുന്നു. ഓരോ സിനിമാശാലകൾക്കും വാർഷിക നികുതി തുക നിശ്ചയിക്കേണ്ടതാണ്.

(ഡി) കുത്തകയായി കൊടുക്കുന്നത് ഒരു വർഷത്തേക്ക് മാത്രമായിരിക്കേണ്ടതും കഴിയുന്നിടത്തോളം സാമ്പത്തിക വർഷാടിസ്ഥാനത്തിൽ ആയിരിക്കേണ്ടതും ഒരിക്കൽ നിശ്ചയിച്ചാൽ ആ സാമ്പത്തിക വർഷത്തിൽ നിശ്ചിത തുക മാററുവാൻ പാടില്ലാത്തതുമാകുന്നു.

(ഇ) മുകളിൽ 9 ബി ഖണ്ഡികകളിൽ പറയുന്ന മൊത്ത തുക സിനിമാശാലകളുടെ ഉടമ/പ്രൊപ്രൈറ്റർ മാസ തവണകളായി മുൻകൂർ അടച്ചിരിക്കേണ്ടതാകുന്നു. അങ്ങനെ അടയ്ക്കാതെ വീഴ്ച വരുത്തിയാൽ ടി തുക പിഴസഹിതം ടിയാൻ കൗൺസിൽ നിശ്ചയിക്കുന്ന വ്യവസ്ഥകൾ അനുസരിച്ച് കമ്മീഷണറുടെ പേരിൽ എഴുതിവയ്ക്കുന്ന ഉടമ്പടിയുടെ വ്യവസ്ഥകൾ അനുസരിച്ച് ടിയാനിൽ നിന്നും വസൂലാക്കാവുന്നതും പുറമെ പ്രോസിക്യൂഷന് വിധേയനാകുന്നതിനും ബാദ്ധ്യസ്ഥനുമായിരിക്കും.

14. താഴെ പറയുന്ന നിബന്ധനകൾ അനുസരിച്ച് മററു പരസ്യങ്ങളിൽ ഉള്ള നികുതികൾ പിരിക്കുന്നതിനുള്ള അവകാശം ഒരു സമയം ഒരു വർഷത്തിൽ കവിയാത്ത കാലത്തേക്ക് കുത്തക നൽകുവാൻ കമ്മീഷണർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

(എ) അത്തരം പാട്ടത്തിന് നൽകൽ പരസ്യലേലം മുഖേന ആയിരിക്കേണ്ടതാണ്.

(ബി) പാട്ടത്തുക മുൻകൂറായി ഈടാക്കേണ്ടതാണ്.

15. ഈ നിയമാവലിയിലെ ഏതെങ്കിലും ഉപനിയമങ്ങൾ ലംഘിക്കുന്ന യാതൊരാളും താഴെ കാണുന്ന പ്രകാരം ശിക്ഷാർഹരാകുന്നു.

(എ) 50 രൂപവരെ പിഴ ശിക്ഷിയ്ക്കാവുന്നതും തുടർച്ചയായുള്ള ലംഘനത്തിന് ആദ്യത്തെ കുററം ചുമത്തി ശിക്ഷ വിധിച്ചതിനുശേഷമുള്ള ഓരോ ദിവസത്തേയ്ക്കും 15 രൂപാവീതം പിഴ ശിക്ഷിക്കാവുന്നതുമായിരിക്കും.

(ബി) നിയമലംഘനം തിരുത്തി വെയ്ക്കണമെന്നുള്ള കമ്മീഷണറുടെ നോട്ടീസ് കിട്ടിയതിനുശേഷമുള്ള ഓരോ ദിവസത്തെ നിയമ ലംഘനത്തിനും 10 രൂപ വരെ പിഴ ശിക്ഷിക്കാവുന്നതാണ്.

(സി) 1968-ലെ കേരളാ മുനിസിപ്പാലിറ്റീസ് (കോമ്പൗണ്ടിംഗ് ഓഫ് ഒഫൻസസ്) റൂൾസിലെ വ്യവസ്ഥകൾ അനുസരിച്ച് ഈ ഉപനിയമങ്ങളുടെ ലംഘനം സംബന്ധിച്ചുള്ള കുററങ്ങൾ കമ്മീഷണർക്ക് രാജി ആക്കാവുന്നതാണ്.

(ഒപ്പ്)
കമ്മീഷണർ,
പാലക്കാട് മുനിസിപ്പാലിറ്റി.

മുനിസിപ്പൽ ഓഫീസ്,
പാലക്കാട്.

---

FORM No. 13

MANJERI MUNICIPALITY

NOTICE OF PUBLICATION OF DRAFT SCHEME

(Under Rule 43 of the Madras Town Planning Rules)

No. PW. 2993/81, *9th November* 1983.

It is hereby notified that the draft scheme prepared by the Municipal Council, for the area described in the scheme below has been published on the Notice Board of the Municipal Office on 9th November, 1983.

(2) The scheme in full together with all enclosures and maps may be inspected free of cost during office hours at the Municipal Office. Copies of the scheme and of the maps are also available at the Municipal Office for the sale at the following prices.

Scheme Map, DSN/2 Rs. 25 plus Rs. 15

(3) Any person affected by the draft scheme may before 7th January 1984, communicate in writing to the Commissioner any objection or suggestion, relating hereto.

SCHEDULE

(Detailed Town Planning Scheme for Kachery Pady area Manjeri)

District—Malappuram

Taluk—Ernad

Village—Manjeri

BOUNDARIES

North—Sy. Nos.—54, 55, 56, 57, 134, 136, 138, 143.

East—Sy. Nos. — 144, 115, 113, 111, 109, 101, 99, 100

South—Sy. Nos. — 355, 353, 440 441, 98.

West:—Sy. Nos. —69, 81, 340, 339, 338, 345, 346, 356.

Survey numbers is included in the Scheme:—58, 59, 60, 61, 62, 63, 64, 65, 66, 67, 68, 82 83, 84, 85, 86, 87, 88, 89, 90, 91, 92, 93 94, 95, 96, 97, 102, 103, 104, 105, 106, 107 108, 110, 116, 117, 118, 119, 120, 121, 122 123, 124, 125, 126, 127, 128, 129, 130, 131 132, 133, 137, 341, 342, 343, 344, 347, 348 349, 350, 351, 352.

Approximate area of the Scheme:—90.49 Hectare.

K. KUNHAMBU,
*Commissioner*.

Manjeri Municipality.

## ആലുവാ നഗരസഭ

നമ്പർ ആർ5-5450/83.

1962-ലെ കേരളാ മുനിസിപ്പാലിറ്റീസ് (സ്ഥാവര വസ്തുക്കൾ കൈവശമാക്കലും, കൈമാറ്റം ചെയ്യലും) 8-ാം ചട്ടമനുസരിച്ച് പ്രസിദ്ധപ്പെടുത്തുന്ന നോട്ടീസ്.

ആലുവാ ടൗൺ 20-ാം വാർഡിൽ ജനറൽ മാർക്കറ്റിന് എതിർവശം 247/4 സർവ്വേ നമ്പറിൽ ആലുവാ നഗരസഭ നിർമ്മിച്ചിരിക്കുന്ന കൊമേഴ്സ്യൽ ബിൽഡിംഗിലെ താഴെ വിവരിക്കുന്ന മുറികൾ അതിന് നേരെ കാണിച്ചിരിക്കുന്നവർക്ക് അതിൽ പറയുന്ന പ്രീമിയം തുകയ്ക്കും പ്രതിമാസ ലീസിനും ഓരോ അഞ്ചു വർഷം കൂടുമ്പോഴും പ്രതിമാസ ലീസ് തുക പുതുക്കി നിശ്ചയിക്കുമെന്ന വ്യവസ്ഥയ്ക്കും, മുനിസിപ്പൽ അഡ്മിനിസ്ട്രേഷൻ ഡയറക്ടറുടെ അംഗീകാരത്തിനു വിധേയമായി ഉടമ്പടിയിൽ രേഖപ്പെടുത്തുന്ന തിയതി മുതൽ 20 വർഷക്കാലത്തേക്ക് ലീസിന് നൽകുന്നതിന് 5-12-1983-ലെ 4-ാം നമ്പർ പ്രമേയപ്രകാരം ആലുവാ നഗരസഭ തീരുമാനിച്ചിരിക്കുന്ന വിവരം ഇതിനാൽ വിജ്ഞാപനം ചെയ്തിരിക്കുന്നു.

| ക്രമ നമ്പർ | മുറിയുടെ വിവരണം | | ലീസിന് നല്കപ്പെടുന്ന ആളിന്റെ പേരും മേൽവിലാസവും | പ്രീമിയം തുക | പ്രതിമാസ ലീസ് തുക |
|---|---|---|---|---|---|
| | താഴത്തെ നില | | | രൂ. | രൂ. |
| 1 | നാഷണൽ ഹൈവേ ബൈപാസിനഭിമുഖമായിട്ടുള്ളത് | 3-ാം നമ്പർ മുറി | ശ്രീ. വി. കെ. പൊറിഞ്ചു, വട്ടോളി വീട്, വെള്ളിക്കുളങ്ങര, മറ്റത്തൂർ വില്ലേജ്, തൃശ്ശൂർ ഡിസ്ട്രിക്ട്, | 40,000 | 450 |
| 2 | ,, ,, ,, | 4-ാം നമ്പർ മുറി | ശ്രീ. എം. ജെ. ജോയി, മുത്തേടത്ത് വീട്, വാർഡ് നമ്പർ 18, ആലുവ. | 35.566 | 751 |
| 3 | ,, ,, ,, | 6-ാം നമ്പർ മുറി | ശ്രീ. വി. പി. ജോണി വട്ടോളി വീട്, ചാലക്കുടി. | 37,000 | 375 |
| | ഒന്നാം നില | | | | |
| 4 | ,, ,, ,, | ഹാൾ നമ്പർ 2 32,14 ച. മീ. | മർക്കന്റൈൽ ഫൈനാൻസ് & ഇൻവെസ്റ്റ്മെന്റ് കമ്പനി, ആലുവ. | 30,111.11 | 511. 11 |

മുനിസിപ്പൽ ഓഫീസ്,
ആലുവ,
6-12-1983.

എം. എൻ. സത്യദേവൻ,
കമ്മീഷണർ.

©
Government of Kerala
1983

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 27th December 1983|6th Pousha 1905 (Saka) [No. 51

## PART III

# Department of National Employment Services

### ജോലി ആസൂത്രണം ചെയ്യുന്നതിന് സഹായിക്കുന്ന ഗൈഡുകൾ

അനുയോജ്യമായ ഒരു തൊഴിൽ തിരഞ്ഞെടുക്കുക എന്നത് വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണ്. ഉദ്യോഗാർത്ഥികളുടെ കഴിവിന്റെ യഥാർത്ഥ വിനിയോഗം, ക്രമമായ ഉന്നമനം, കൂടുതൽ ശോഭന സാധ്യതയുള്ള ഒരു ജോലി ഇവയെല്ലാം ഉദ്യോഗാർത്ഥി തിരഞ്ഞെടുക്കുന്ന തൊഴിലിനെ ആശ്രയിച്ചിരിക്കുന്നു.

ശരിയായ തൊഴിലുകൾ തിരഞ്ഞെടുക്കുന്നതിന് തൊഴിൽ ഗൈഡുകൾ സഹായിക്കുന്നു. താഴെ കൊടുത്തിരിക്കുന്ന തൊഴിൽ ഗൈഡുകളിൽ 50 പൈസയിൽ കുറഞ്ഞവ സൗജന്യമായും മറ്റുള്ളവ വിലയ്ക്കും എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളിൽ നിന്നും ലഭ്യമാകുന്നതാണ്.

### കരിയർ ഇൻഫർമേഷൻ സീരീസ്

1 കരിയേഴ്സ് ഇൻ എഞ്ചിനീയറിംഗ് ആന്റ് ടെക്നോളജി
2 കരിയേഴ്സ് ഫോർ ഹൈയർ സെക്കൻഡറി സ്കൂൾ ലീവേഴ്സ്
3 കരിയേഴ്സ് ഫോർ സയൻസ് ഗ്രാഡ്വേറ്റ്സ്
4 കരിയേഴ്സ് ഫോർ ആർട്ട്സ് ആന്റ് കോമേഴ്സ് ഗ്രാഡ്വേറ്റ്സ്
5 കരിയേഴ്സ് ഫോർ അഗ്രികൾച്ചറൽ ഗ്രാഡ്വേറ്റ്സ് ആന്റ് അപ്ലൈഡ് സയന്റിസ്റ്റ്സ്
6 കരിയേഴ്സ് ഇൻ അക്കൗണ്ടൻസി
7 കരിയേഴ്സ് ഫോർ വിമൻ
8 ബി യുവർ ഓൺ എംപ്ലോയർ
9 റൂഡ്സ് സെൽഫ് എംപ്ലോയ്മെന്റ്
10 കരിയേഴ്സ് ഇൻ മെഡിസിൻ ആന്റ് അലൈഡ് ഫീൽഡ്സ്
11 കരിയേഴ്സ് ഇൻ പ്രിന്റിംഗ്
12 സെല്ലിംഗ് ആസ് എ കരിയർ
13 കരിയേഴ്സ് ഫോർ നോൺമെട്രിക്കുലേറ്റ്സ് ആന്റ് സ്കൂൾ ഡ്രോപ്പ് ഔട്ട്സ്
14 ആർട്ട് ഫോർ എ ലിവിംഗ്
15 കരിയേഴ്സ് ഇൻ കാറ്ററിംഗ് ആന്റ് ഹോട്ടലിയറിംഗ്
16 മാത്തമാറ്റിക്സ് ഫോർ എ കരിയർ
17 ഹെവി എർത്ത് മൂവിംഗ് മെഷീനറി എക്യുപ്മെന്റ്സ്
18 ആഫ്റ്റർ ഇന്റർമീഡിയറ്റ് വാട്ട്
19 കരിയേഴ്സ് ഇൻ ഡിഫൻസ് സർവ്വീസ്
20 കരിയേഴ്സ് ഇൻ ജേണലിസം
21 സ്റ്റാറ്റിസ്റ്റിക്സ് ഫോർ എ കരിയർ
22 ഹോം സയൻസ് ആന്റ് ഡയറ്ററ്റിക്സ് ഫോർ എ കരിയർ
23 കരിയേഴ്സ് ഇൻ ഡേറ്റ പ്രോസസിംഗ് (കമ്പ്യൂട്ടർ ഓക്യുപ്പേഷൻസ്)
24 ലേൺ വൈൽ യു ഏൺ
25 എക്കണോമിക്സ് ഫോർ എ കരിയർ
26 ആഫ്റ്റർ ബി. എസ്സി. വാട്ട്

### കരിയർ പാംഫ്ലറ്റുകൾ

1 ആക്ച്വറി
2 അഗ്രികൾച്ചറൽ എഞ്ചിനീയർ
3 എയർകണ്ടീഷനിംഗ് ആന്റ് റെഫ്രിജറേഷൻ മെക്കാനിക്
4 എയർ പൈലറ്റ്
5 ആർക്കിയോളജിസ്റ്റ്
6 ആർക്കിടെക്റ്റ്
7 ആക്സിലറി നഴ്സ് മിഡ്‌വൈഫ്
8 കമ്പനി സെക്രട്ടറി
9 കമേഴ്സ്യൽ ആർട്ടിസ്റ്റ്
10 ഡെന്റൽ ആക്സിലറി
11 ഡെന്റൽ സർജൻ
12 ഡ്രാഫ്റ്റ്സ്മാൻ (മെക്കാനിക്കൽ എഞ്ചിനീയറിംഗ്)
13 ഫാമിലി ആന്റ് ചൈൽഡ് വെൽഫെയർ വർക്കർ
14 ഫോറസ്റ്റ് റേഞ്ചർ
15 ജനറൽ ഫിറ്റർ

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 27th December 1983/6th Pousha 1905 (Saka) [No. 51

PART III

## Department of Panchayats

NOTIFICATIONS

(1)

No. C2-5650/83. 11*th November* 1983.

It is notified under Rule 9 (2) of the Kerala Panchayats (Election of President and Vice-President) Rules, 1963 that Sri P. M. Ismail s/o Moideenkutty, Madancheri house, P.O. Azhijilam, (Via) Feroke College has been duly elected as the President of the Vazhayur Panchayat in the existing vacancy on 27-10-1983.

(2)

No. C2-6298/83. 11*th November* 1983.

It is notified under Rule 9 (2) of the Kerala Panchayat (Election of President and Vice-President) Rules, 1963 that Sri K.K. Krishnan Unni, Madhava Nivas, Akathethara has been duly elected as the Vice President of the Akathethara Panchayat in the existing vacancy on 24-10-1983.

Office of the
Deputy Director of
Panchayats,
Malappuram.

P. Sreedharan Nair,
*Deputy Director of*
*Panchayats.*

PROCEEDINGS

OF THE DEPUTY DIRECTOR OF PANCHAYATS QUILON

Order No. G5-609/83/D. Dis. 24*th October* 1983.

*Read*:—1. Resolution No. I dated 6-4-1983 of Andoorkonam Panchayat.
2. Letter No. A1-10579/83 dated 28-6-1983 of District Panchayat Officer, Trivandrum.

In exercise of the powers conferred under Rule 7 of Kerala Panchayat Rule 1963 (Licensing of D & O Trade and Factories) and the powers delegated to the Deputy Director of Panchayats as per Government Notification No. 29439/Pl Spl. I/64/A&RDD. dated 10-8-1964, sanction is hereby accorded to Andoorkonam Panchayat in Trivandrum District for the levy of fees at the rates fixed by the panchayat as per resolution cited first in the schedule of rates and fees attached thereto in the panchayat area after observing the formalities contemplated under Rule 4 of the Kerala Panchayats (Licensing of D & O Trade and Factories) Rules 1963.

(Sd.)
*Deputy Director of Panchayats.*

Quilon.

**Andoorkonam Panchayat**

5-3-1983-ൽ കൂടിയ അണ്ടൂർക്കോണം പഞ്ചായത്ത് കമ്മറ്റിയുടെ അസാധാരണ യോഗം 11-ം നമ്പരായി പർച്ച ചെയ്ത് താൽക്കാലികമായി അംഗീകരിച്ചതും 1983-84 സാമ്പത്തികവർഷം മുതൽ പ്രായോഗികമായി നടപ്പിലാക്കേണ്ടതും പഞ്ചായത്താഫീസിലും എല്ലാ വാർഡുകളിലെയും പ്രധാനസ്ഥലങ്ങളിലും ഒട്ടിച്ചും, പത്രത്തിലും പൊതുജനങ്ങളുടെ അറിവിലേയ്ക്കും, ആയതിനെ സംബന്ധിച്ച് പരാതികളും, ആക്ഷേപങ്ങളും

നിർദ്ദേശങ്ങളും ഉണ്ടെങ്കിൽ സമർപ്പിക്കുന്നതിലേക്കുമായി 5-3-1983-ൽ പരസ്യം ചെയ്തതുമായ "കേരളാ പഞ്ചായത്ത് ആക്ട് (1960-ലെ 32-ാം ആക്ട്) 96, 97 എന്നീ വകുപ്പുകൾ അനുസരിച്ച് അണ്ടൂർക്കോണം പഞ്ചായത്ത് അതിർത്തിയിൽ ആപൽക്കരവും അസഹ്യവുമായ വ്യാപാരങ്ങൾക്ക് ലൈസൻസ് ഏർപ്പെടുത്തുന്നതിനു വേണ്ടിയുള്ള പുതുക്കിയ ബൈലായെ സംബന്ധിച്ച് നോട്ടീസിൽ പറഞ്ഞിരുന്ന 30 ദിവസം കഴിഞ്ഞിട്ടും യാതൊരു വിധത്തിലുമുള്ള പരാതികളോ, ആക്ഷേപങ്ങളോ, നിർദ്ദേശങ്ങളോ ഒന്നുംതന്നെ പഞ്ചായത്ത് ആഫീസിൽ ലഭിച്ചിട്ടില്ലാത്ത സാഹചര്യത്തിൽ" കേരളാ പഞ്ചായത്ത്സ് (ലൈസൻസിംഗ് ഓഫ് ഡെയിഞ്ചറസ് ആൻഡ് ഒഫൻസിവ് ട്രേഡ്സ് ആൻഡ് ഫാക്ടറീസ്) റൂൾസ് 1963" "സെക്ഷൻ 18-ം മറ്റു ബന്ധപ്പെട്ട സെക്ഷനുകളും അനുസരിച്ചുള്ള പരമാവധിക്കു താഴെ നിർത്തി തയ്യാറാക്കിയിട്ടുള്ള" കേരളാ പഞ്ചായത്ത് ആക്ട് 96, 97 വകുപ്പുകൾ അനുസരിച്ചുള്ള ബൈലാ ഭേദഗതി, പരസ്യം ചെയ്തിരുന്ന ഡ്രാഫ്റ്റ് ബൈലായിലേതു പോലെ തന്നെ താഴെ കാണിച്ചിരിക്കുന്ന വിധത്തിൽ ഫൈനലായി അംഗീകരിച്ച് മുൻ ബൈലായിൽ ഭേദഗതി വരുത്തിയിരിക്കുന്നു.

പട്ടിക—1

(3-ാം ചട്ടം നോക്കുക)

| Sl. No. | Purpose | Maximum Fees leviable രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | വായു സമ്മിശ്ര ജലം—നിർമ്മാണം | 10.00 |
| 2 | കൈത്തനാരും നൂലും—കൈകൊണ്ടല്ലാതെ ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവയ്ക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | 1 മെട്രിക് ടൺ വരെ | ഫീസില്ല |
| | 1 മെ. ടൺ മുതൽ 3 മെ. ടൺ വരെ | 10.00 |
| | 3 ,, ,, 5 ,, | 15.00 |
| | 5 ,, ,, 10 ,, | 25.00 |
| | 10 മെ. ടണ്ണിനു മേൽ | 40.00 |
| 3 | വെടിക്കോപ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 15.00 |
| 4 | അടയ്ക്ക—കുതിർക്കൽ | 15.00 |
| 5 | മാവുകൊണ്ടുണ്ടാക്കിയ സാധനങ്ങൾ—(ഗൃഹോപയോഗത്തിനല്ലാതെ) മനുഷ്യോപയോഗത്തിനുവേണ്ടി ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചു വയ്ക്കുകയോ സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 15.00 |
| 6 | ചാരം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ, അല്ലെങ്കിൽ ഒന്നായിക്കൊണ്ടുപോയി ഇടുകയോ, വേർതിരിക്കുകയോ ചെയ്യൽ | 5.00 |
| 7 | മുള—വിൽപ്പനയ്ക്കോ, വാടകയ്ക്ക് കൊടുക്കാനോ, നിർമ്മാണത്തിനോ ശേഖരിച്ചു വയ്ക്കൽ | 7.00 |
| 8 | ബിസ്ക്കറ്റ്—(ഗൃഹോപയോഗത്തിനല്ലാതെ) മനുഷ്യോപയോഗത്തിനുവേണ്ടി ചുട്ടെടുക്കയോ, തയ്യാറാക്കുകയോ സൂക്ഷിച്ചു വയ്ക്കുകയോ, സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 7.00 |
| 9 | രക്തം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിവയ്ക്കുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 10 | എല്ല്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ അമർത്തിക്കെട്ടുകയോ വൃത്തിയാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 7.00 |
| 11 | റൊട്ടി—(ഗൃഹോപയോഗത്തിനല്ലാതെ) മനുഷ്യോപയോഗത്തിനു വേണ്ടി ചുട്ടെടുക്കയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചു വയ്ക്കുകയോ, സംഭരിച്ചുവയ്ക്കുകയോ ചെയ്യൽ | 7.00 |
| 12 | ഇഷ്ടിക—നിർമ്മാണം | 25.00 |
| 13 | കർപ്പൂരം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, നിർമ്മിക്കുകയോ, അഥവാ തിളപ്പിക്കുകയോ ചെയ്യൽ | 10.00 |
| 14 | മെഴുകുതിരി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ നിർമ്മിക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 15 | പരവതാനി—നിർമ്മാണം | 10.00 |
| 16 | കശുവണ്ടി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | 5 ക്വി. വരെ | 10.00 |
| | 5 ക്വി. മുതൽ 10 ക്വി. വരെ | 20.00 |
| | 10 ക്വി. മുതൽ 50 ക്വി. വരെ | 30.00 |
| | 50 ക്വിൻ്റലിനു മുകളിൽ | 50.00 |
| 17 | വിണക്കമ്പി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, നിർമ്മിക്കുകയോ ചെയ്യൽ | 15.00 |

| (1) | (2) | (3) |
|---|---|---|
| 18 | സിമന്റ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, നിർമ്മിക്കുകയോ ചെയ്യൽ | 25.00 |
| 19 | കരി—ഒന്നായി കൊണ്ടുപോയിടുകയോ, വേർതിരിക്കുകയോ, വിൽക്കുകയോ, സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | 5.00 |
| 20 | രാസയോഗങ്ങൾ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ, നിർമ്മിക്കുകയോ ചെയ്യൽ | 15.00 |
| 21 | മുളക്—യന്ത്രം ഉപയോഗിച്ച് പൊടിക്കൽ | 5.00 |
| 22 | മുളക് (ഉണക്കിയത്)—മൊത്തമായി വിൽക്കുകയോ, മൊത്തക്കച്ചവടത്തിനായി സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 10.00 |
| 23 | ക്ലോറേറ്റ് മിശ്രിതം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ചെയ്യൽ | 25.00 |
| 24 | അംഗാരം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 10.00 |
| 25 | തുണി—ചായം മുക്കൽ | 10.00 |
| 26 | കൽക്കരി—ഒന്നായി കൊണ്ടുപോയിടുകയോ, വേർതിരിക്കുകയോ, വിൽക്കുകയോ, സംഭരിച്ചുവയ്ക്കുകയോ ചെയ്യൽ | 10.00 |
| 27 | ചകിരി—കൈകൊണ്ടല്ലാതെ മറ്റേതെങ്കിലും വിധത്തിൽ സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | ½ ടൺ വരെ | 5.00 |
| | ½ ടണ്ണിന് മേൽ 1 ടൺ വരെ | 10.00 |
| | 1 ,, 5 ,, | 15.00 |
| | 5 ,, 10 ,, | 20.00 |
| | 10 ,, 25 ,, | 25.00 |
| | 25 ,, 50 ,, | 35.00 |
| | 50 ടണ്ണിനു മേൽ ഓരോ 25 ടണ്ണിനും | 10.00 |
| 28 | തേങ്ങയുടെ തൊണ്ടും, തെങ്ങിന്റെ ഓലയും—കുതിർക്കൽ | |
| | 10000 വരെ | ഫീസില്ല |
| | 10000 നു മേൽ 50000 വരെ | 15.00 |
| | 50000 ,, 100000 ,, | 25.00 |
| | 100000 ,, 500000 ,, | 35.00 |
| | 500000 ,, 1000000 ,, | 50.00 |
| | 1000000 നു മേൽ ഓരോ ലക്ഷത്തിനും | 15.00 |
| 29 | ചിരട്ട—സംഭരിച്ചു വയ്ക്കൽ | 5.00 |
| 30 | കാപ്പിക്കടയും ചായക്കടയും—നടത്തൽ | |
| | 'എ' ക്ലാസ് | 15.00 |
| | 'ബി' ക്ലാസ് | 10.00 |
| | 'സി' ക്ലാസ് | 5.00 |
| 31 | ചൂടി (കയർ)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, തയ്യാറാക്കുകയോ പായ്ക്കുചെയ്യുകയോ, വൃത്തിയാക്കുകയോ, ഉണക്കുകയോ ചെയ്യൽ | |
| | 1 റാട്ടു വരെ | ഫീസില്ല |
| | 2 റാട്ടു മുതൽ 3 റാട്ടു വരെ | 8.00 |
| | 4 ,, 7 ,, | 15.00 |
| | 8 ,, 10 ,, | 20.00 |
| | 10 ,, 20 ,, | 30.00 |
| | 20 ,, 30 ,, | 50.00 |
| | 30 ,, 50 ,, | 75.00 |
| | 50 ,, 100 ,, | 100.00 |
| | 100 നു മേൽ ഓരോ 10 നും | 10.00 |
| 32 | തീ പിടിക്കുന്ന സാധനങ്ങൾ— | |
| | മൊത്ത കച്ചവടത്തിന് | 20.00 |
| | ചില്ലറ വ്യാപാരത്തിന് | 10.00 |
| 33 | ഭക്ഷ്യവസ്തുക്കൾ—(ഗൃഹോപയോഗത്തിനല്ലാതെ) മനുഷ്യോപയോഗത്തിനു വേണ്ടി ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചു വെക്കുകയോ, സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | |
| | 'എ' ക്ലാസ് | 10.00 |
| | 'ബി' ക്ലാസ് | 5.00 |
| | 'സി' ക്ലാസ് | 3.00 |
| 34 | കറിക്കൂട്ടു—സാധനങ്ങൾ—നിർമ്മാണം | 10.00 |
| 35 | മിഠായി (ഗൃഹോപയോഗത്തിനല്ലാതെ) ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ— | 10.00 |

| (1) | (2) | (3) |
|---|---|---|
| 36 | കൊപ്ര—തയ്യാറാക്കുകയോ സംഭരിച്ചുവെക്കുകയോ മൊത്തമായി വിൽക്കുകയോ ചെയ്യൽ— | |
| | 'എ' ക്ലാസ് | 25.00 |
| | 'ബി' ക്ലാസ് | 15.00 |
| | 'സി' ക്ലാസ് | 10.00 |
| 37 | പഞ്ഞി—പഞ്ഞിച്ചവറും പരുത്തിക്കുരുവും ഏതെങ്കിലും മാർഗ്ഗം ഉപയോഗിച്ച് സംഭരിച്ചുവെക്കുകയോ തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ, ചെയ്യൽ— | |
| | 1 ടൺ വരെ | 5.00 |
| | 1 ടണ്ണിനു മേൽ 2 ടൺ വരെ | 10.00 |
| | 2 ടണ്ണിനു മേൽ | 15.00 |
| 38 | ചാണകവറളികൾ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 3.00 |
| 39 | ചായങ്ങൾ—ഏതുമാർഗ്ഗമെങ്കിലുമുപയോഗിച്ച് പായ്ക്കു ചെയ്യുകയോ തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 40 | സ്ഫോടകങ്ങൾ—സംഭരിച്ചുവെക്കൽ | 7.00 |
| 41 | നാര് (ചകിരിയല്ലാതെ)—വിൽക്കുകയോ സംഭരിച്ചുവെക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ— | |
| | 2 ടൺ വരെ | 5.00 |
| | 2 ടണ്ണിനുമേൽ 5 ടൺ വരെ | 10.00 |
| | 10 ,, 20 ,, | 15 00 |
| | 20 ,, 30 ,, | 25 00 |
| | 30 ടണ്ണിനുമേൽ ഓരോ പത്തു ടണ്ണിനും | 10 00 |
| 42 | കൊഴുപ്പ്—ഏതുമാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വെക്കുകയോ, തയ്യാറാക്കുകയോ, പാക്കുചെയ്യുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 43 | മീൻചിറകുകൾ—ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ചു സംഭരിച്ചുവെക്കുകയോ, പായ്ക്കുചെയ്യുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 44 | വിറക്—വിൽക്കുകയോ സംഭരിച്ചുവെക്കുകയോ ചെയ്യൽ— | |
| | 1 ടൺ വരെ | 5.00 |
| | 1 ടണ്ണിനുമേൽ 5 ടൺ വരെ | 15.00 |
| | 5 ,, 10 ,, | 25.00 |
| | 10 ,, 20 ,, | 35.00 |
| | 20 ടണ്ണിന് മേൽ ഓരോ 3 ടണ്ണിനും | 5.00 |
| 45 | കരിമരുന്നുകൾ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 15.0 |
| 46 | മത്സ്യം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ, ചെയ്യൽ | |
| | 100 കി. ഗ്രാം വരെ | ഫീസില്ല |
| | 101 ,, മുതൽ 500 കി. ഗ്രാം വരെ | 5.00 |
| | 501 ,, ,, 1000 ,, | 10.00 |
| | 1001—ന് മുകളിൽ | 15.00 |
| 47 | മീനെണ്ണ—ഏതുമാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പാക്കുചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | |
| | 100 കിലോഗ്രാം വരെ | |
| | 101 കിലോഗ്രാം മുതൽ 500 കിലോഗ്രാം വരെ | 5.00 |
| | 501 ,, ,, 1,000 ,, | 10.00 |
| | 1,000-ന് മേൽ | 20.00 |
| 48 | ഫ്ളക്സ്—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചുവെക്കുകയോ, പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 49 | ഫ്ളഷിംഗ് (ഒട്ടങ്കികൾ)—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചുവെക്കുകയോ, പായ്ക്കുചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 50 | മാവ്—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെക്കുകയോ, പായ്ക്കു ചെയ്യുകയോ തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | എ ക്ലാസ് | 15.00 |
| | ബി ക്ലാസ് | 10.00 |
| | സി ക്ലാസ് | 5.00 |
| 51 | ഇന്ധനം (വിറക്)—ഏതെങ്കിലും വ്യാവസായികാവശ്യത്തിന് ഉപയോഗിക്കൽ | 10.00 |
| 52 | രസമിശ്രം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെക്കുകയോ പായ്ക്കു ചെയ്യുകയോ ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 10.00 |
| 53 | ഫർണിച്ചർ— | |
| | എ ക്ലാസ് | 15.00 |
| | ബി ക്ലാസ് | 10.00 |
| 54 | വാതകം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ പായ്ക്കു ചെയ്യുകയോ തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |

| (1) | (2) | (3) |
|---|---|---|
| | | രൂപ |
| 55 | നെയ്യ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 56 | സ്വർണ്ണം—ശുദ്ധി ചെയ്യൽ | 10.00 |
| 57 | ധാന്യം—മൊത്തമായി വിൽക്കുകയോ മൊത്തക്കച്ചവടത്തിനുവേണ്ടി സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | |
| | എ ക്ലാസ് | 15.00 |
| | ബി ക്ലാസ് | 10.00 |
| 58 | പയറുവർഗ്ഗം—യന്ത്രം ഉപയോഗിച്ച് തോടു കളയൽ | 15.00 |
| 59 | നിലക്കടല—മൊത്തമായി വിൽക്കുകയോ, മൊത്തക്കച്ചവടത്തിനുവേണ്ടി സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 15.00 |
| 60 | ഗിൽഡിംഗും ഇലക്ട്രോ പ്ലെയിറ്റിംഗും | 15.00 |
| 61 | വെടിപ്പരുത്തി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 10.00 |
| 62 | ചാക്ക്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, ഉണ്ടാക്കുകയോ, പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ, ചെയ്യൽ | 10.00 |
| 63 | വെടിമരുന്ന്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, ഉണ്ടാക്കുകയോ, പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 10.00 |
| 64 | രോമം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തി കെട്ടുകയോ, ചായം മുക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 65 | ബാർബർഷാപ്പ്— | |
| | എ ക്ലാസ് | 7.00 |
| | ബി ക്ലാസ് | 5.00 |
| | സി ക്ലാസ് | 3.00 |
| 66 | വയ്ക്കോൽ—വിൽക്കുകയോ, സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | |
| | എ ക്ലാസ് | 7.00 |
| | ബി ക്ലാസ് | 5·00 |
| | സി ക്ലാസ് | 3.00 |
| 67 | ചണം— ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, ഉണ്ടാക്കുകയോ, ചെയ്യൽ | |
| | 100 കി. ഗ്രാം വരെ | ഫീസില്ല |
| | 100 കി. ,, മുതൽ 500 കി. വരെ | 10.00 |
| | 501 ,, 1000 ,, | 15.00 |
| | 1001 1500 | 20.00 |
| | 1501 മുതൽ ഓരോ ആയിരത്തിനും | 10.00 |
| 68 | ഉണക്കത്തോൽ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 25.00 |
| 69 | കുളമ്പ്—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തി കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 70 | കൊമ്പ്—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 7.00 |
| 71 | ഹോട്ടൽ നടത്തൽ— | |
| | എ ക്ലാസ് | 20.00 |
| | ബി ക്ലാസ് | 15.00 |
| | സി ക്ലാസ് | 10.00 |
| 72 | ഐസ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് നിർമ്മിക്കൽ | 20.00 |
| 73 | ചക്കര—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, സൂക്ഷിക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 74 | പട്ടുച്ചണം—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ പായ്ക്ക് ചെയ്യുകയോ, അമർത്തി കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 75 | കാക്കി—തയ്യാറാക്കൽ | 10.00 |
| 76 | അരക്ക്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പാക്ക് ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 77 | ഈയം—ഉണ്ടാക്കുകയോ, പാത്രങ്ങൾ ഈയം പൂശുകയോ ചെയ്യൽ | 10.00 |

| (1) | (2) | (3) |
|---|---|---|
| | | രൂപ |
| 78 | തോല്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 30.00 |
| 79 | പുൽത്തൈലം—ഉണ്ടാക്കുകയോ സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 25.00 |
| 80 | ചുണ്ണാമ്പ്— | |
| | എ ക്ലാസ് സംഭരിച്ചു വെയ്ക്കൽ | 10.00 |
| | ബി ക്ലാസ് പായ്ക്ക് ചെയ്യുകയോ, അമർത്തിവെക്കുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ, ചെയ്യൽ | 15.00 |
| 81 | കക്ക—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ചു സംഭരിച്ചു വയ്ക്കുകയോ പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | എ ക്ലാസ് | 20.00 |
| | ബി ക്ലാസ് | 15.00 |
| | സി ക്ലാസ് | 10.00 |
| 82 | വളം—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിക്കുകയോ പാക്ക് ചെയ്യുകയോ, അമർത്തി കെട്ടുകയോ, ഉണ്ടാക്കുകയോ, വൃത്തിയാക്കുകയോ, വിൽക്കുകയോ ചെയ്യൽ | 20.00 |
| 83 | യന്ത്രസാമഗ്രികം—നാടൻ ചക്കുകൾ ഒഴികെ വ്യാവസായിക ആവശ്യത്തിന് ഉപയോഗിക്കൽ (മനുഷ്യപ്രയത്നമില്ലാതെ) | |
| | 5 കുതിര ശക്തി വരെ | 15.00 |
| | 6 ,, മുതൽ 10 കുതിര ശക്തി വരെ | 20.00 |
| | 11 ,, മുതൽ 20 ,, | 30.00 |
| | പിന്നീടുള്ള ഓരോ കുതിര ശക്തിക്കോ അതിന്റെ അംശത്തിനോ | 10.00 |
| | ഏറ്റവും കൂടിയ ഫീസ് | 150.00 |
| 84 | ഉപദ്രവകരമോ, അസഹ്യമോ ആയ ഗന്ധമോ പുകയോ പൊടിയോ, ശബ്ദമോ ഉണ്ടാക്കുന്ന സാധനങ്ങളുടെ നിർമ്മാണം | 10.00 |
| 85 | തീപ്പെട്ടി—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പാക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | 3 ഗ്രോസ് വരെ | ഫീസില്ല |
| | 4 ,, മുതൽ 10 ഗ്രോസ് വരെ | 5.00 |
| | 10 ,, ന് മുകളിൽ | 10.00 |
| 86 | മാംസം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പാക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | |
| | എ ക്ലാസ് | 15.00 |
| | ബി ക്ലാസ് | 10.00 |
| | സി ക്ലാസ് | 5.00 |
| 87 | ലോഹം—(പൊന്ന്, വെള്ളി, ഉൾപ്പെടെ)—അടിച്ചു പരത്തുകയോ വാർക്കുകയോ മറ്റോ ചെയ്യൽ | |
| | എ ക്ലാസ് | 7.00 |
| | ബി ക്ലാസ് | 5.00 |
| | സി ക്ലാസ് | 3.00 |
| 88 | ശർക്കര—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചുവയ്ക്കുകയോ, പാക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ അല്ലെങ്കിൽ മൊത്തമായി വിൽക്കുകയോ ചെയ്യൽ | 10.00 |
| 89 | യവകലനക്കൂട്ടു പദാർത്ഥം (നൈട്രോ കോമ്പൗണ്ട്)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 90 | നൈട്രോഗ്ലിസറിൻ—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 91 | നൈട്രോ മിക്സ്ചർ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 92 | കപ്പ (മരച്ചീനി)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ വിൽക്കുകയോ ചെയ്യൽ | |
| | എ ക്ലാസ് | 10.00 |
| | ബി ക്ലാസ് | 7.00 |
| | സി ക്ലാസ് | 5.00 |
| 93 | എണ്ണവർഗ്ഗങ്ങൾ—സംഭരിച്ചു വയ്ക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | |
| | എ ക്ലാസ് | 10.00 |
| | ബി ക്ലാസ് | 7.00 |
| | സി ക്ലാസ് | 5.00 |
| 94 | നെല്ല്—യന്ത്രം ഉപയോഗിച്ച് പുഴുങ്ങുകയോ, കുത്തുകയോ ചെയ്യൽ (ഗൃഹോപയോഗത്തിനല്ലാതെ) | |
| | എ ക്ലാസ് | 30.00 |

| (1) | (2) | (3) |
|---|---|---|
| | | രൂപ |
| | ബി ക്ലാസ് | 20.00 |
| | സി ക്ലാസ് | 15.00 |
| | ഡി ക്ലാസ് | 10.00 |
| 95 | കടലാസ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് ഉണ്ടാക്കുകയോ, പാക്കു ചെയ്യുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 10.00 |
| 96 | പെട്രോളിയം കോമ്പൗണ്ട്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് ഉണ്ടാക്കുകയോ പാക്കു ചെയ്യുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 50.00 |
| 97 | പിച്ച്—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് ഉണ്ടാക്കുകയോ, പാക്കുചെയ്യുകയോ, വൃത്തിയാക്കുകയോ തയ്യാറാക്കുകയോ ചെയ്യൽ | 15.00 |
| 98 | മൺപാത്രങ്ങൾ—ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് ഉണ്ടാക്കുകയോ, സംഭരിച്ചു വെക്കുകയോ, പാക്കു ചെയ്യുകയോ, വൃത്തിയാക്കുകയോ വിൽക്കുകയോ ചെയ്യൽ | |
| | എ ക്ലാസ് | 10.00 |
| | ബി ക്ലാസ് | 5.00 |
| 99 | റേഡിയോ—നിർമ്മിക്കുകയോ, കൂട്ടിച്ചേർക്കുകയോ, അറ്റകുറ്റപ്പണികൾ ചെയ്യുകയും ചെയ്യൽ | |
| | എ ക്ലാസ് | 15.00 |
| | ബി ക്ലാസ് | 10.00 |
| 100 | രത്നങ്ങൾ (ചെമ്പെല്ലും ഉൾപ്പെടെ)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 101 | പാറക്കല്ല്—മുറിക്കുകയോ, സംഭരിച്ചുവെക്കുകയോ ചെയ്യൽ | 10.00 |
| 102 | ചൗക്കാരം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ വൃത്തിയാക്കുകയോ ഉണ്ടാക്കുകയോ പായ്ക്കുചെയ്യുകയോ ചെയ്യൽ | 15.00 |
| 103 | ചെറുതരി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് ഉണ്ടാക്കുകയോ, വാറ്റി എടുക്കുകയോ ചെയ്യൽ | 10.00 |
| 104 | വെടിയുപ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് ഉണ്ടാക്കുകയോ വൃത്തിയാക്കുകയോ, പായ്ക്കു ചെയ്യുകയോ, സംഭരിച്ചു വയ്ക്കുകയോ, ചെയ്യൽ | 10.00 |
| 105 | കോലരക്ക്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, ശുദ്ധിചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 106 | ചിരവയ്ക്ക—യന്ത്രം കൊണ്ടു പൊടിക്കൽ | 5.00 |
| 107 | പട്ട് (സിൽക്ക്)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പാക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 108 | തൊലി (Skin)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, ശുദ്ധിയാക്കുകയോ, പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 25.00 |
| 109 | സോപ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, ശുദ്ധിയാക്കുകയോ, പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 10.00 |
| 110 | സ്പിരിറ്റ്—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 7.00 |
| 111 | കമ്പി—വിൽക്കുകയോ സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | 5.00 |
| 112 | പഞ്ചസാര—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 113 | കല്ക്കണ്ടം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10·00 |
| 114 | ഗന്ധകം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്ക് ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 20.00 |
| 115 | സുർക്കി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്ക് ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20.00 |
| 116 | മധുരപദാർത്ഥങ്ങൾ—ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 10.00 |
| 117 | ടാലോ (കൊഴുപ്പ്)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, ഉണ്ടാക്കുകയോ തയ്യാറാക്കുകയോ, വൃത്തിയാക്കുകയോ, ചെയ്യൽ | 10.00 |
| 118 | താർ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, ഉണ്ടാക്കുകയോ, പായ്ക്ക് ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ചെയ്യൽ | 20.00 |
| 119 | കെട്ടിട മേച്ചിൽ സാധനങ്ങൾ—വിൽക്കുകയോ സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | |
| | 'എ' ക്ലാസ് | 15.00 |
| | 'ബി' ക്ലാസ് | 10.00 |
| 120 | മേടുനിർമ്മാണം—നിർമ്മാണം 10000 വരെ | 30.00 |
| | 10000-നു മേൽ 50000 വരെ | 50.00 |
| | 50000-നു മേൽ ഓരോ 10000-നും | 5.00 |
| | ഏററവും കൂടിയഫീസ് | 125.00 |

| (1) | (2) | (3) |
|---|---|---|
| 121 | തടി—വിൽക്കുകയോ, സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | രൂപ |
| | 5 ടൺ വരെ വിൽക്കുകയോ സംഭരിച്ചു വെയ്ക്കുകയോ ചെയ്യുക | 20.00 |
| | 5 ടണ്ണിനുമേൽ 20 ടൺ വരെ | 30.00 |
| | 20 ,, 40 ,, | 50.00 |
| | 40 ,, 60 ,, | 75.00 |
| | 60-നു മേൽ ഓരോ 10 ടണ്ണിനും | 10.00 |
| | പരമാവധി ഈടാക്കാവുന്നത് | 150.00 |
| 122 | പുകയില (മൂക്കുപ്പൊടി)—സിഗററ്റ്, ബീഡി എന്നിവ ഉൾപ്പെടെ ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പാക്കു ചെയ്യുകയോ, ഉണ്ടാക്കുകയോ വിൽക്കുകയോ ചെയ്യൽ | |
| | മൊത്തക്കച്ചവടം | 15.00 |
| | ചില്ലറ കച്ചവടം | 5.00 |
| 122 (എ) | ചായ, ശീതള പാനീയങ്ങൾ ഇവ വില്പന നടത്തൽ | |
| | എ ക്ലാസ് | 5.00 |
| | ബി ക്ലാസ് | 3.00 |
| 123 | ടർപ്പൻടൈൻ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്ക് ചെയ്യുകയോ, ശുദ്ധിയാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 124 | അലക്കു കമ്പനി— | |
| | 'എ' ക്ലാസ് | 10.00 |
| | 'ബി' ക്ലാസ് | 5.00 |
| | 'സി' ക്ലാസ് | 3.00 |
| 125 | ആട്ടുരോമം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, ചായം മുക്കുകയും, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 126 | നൂൽ—ചായം മുക്കൽ | 10.00 |

പട്ടിക—II

(*See* Rules 18 and 19)

യന്ത്രത്തിന്റെ കുതിരശക്തി

| | | | |
|---|---|---|---|
| 1 | സിനിമയുടെ ആവശ്യങ്ങൾക്കുള്ള റെക്ടിഫയർ യന്ത്രങ്ങൾ | 1.00 | |
| 2 | ഒരു കുതിരശക്തിയിൽ കവിയാത്ത മററ് യന്ത്രങ്ങൾ | 1.00 | |
| 3 | ഒരു കുതിരശക്തിയിൽ കവിഞ്ഞതും എന്നാൽ അഞ്ച് കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 5.00 | |
| 4 | അഞ്ചു കുതിരശക്തിയിൽ കവിയുന്നതും എന്നാൽ പത്ത് കുതിരശക്തിയിൽ കവിയാത്തതുമായ മററ് യന്ത്രങ്ങൾ | 15.00 | |
| 5 | പത്ത് കുതിരശക്തിയിൽ കവിയുന്നതും എന്നാൽ ഇരുപത് കുതിരശക്തിയിൽ കവിയാത്തതുമായ മററ് യന്ത്രങ്ങൾ | 25.00 | |
| 6 | ഇരുപത് കുതിരശക്തിയിൽ കവിയുന്നതും മുപ്പത് കുതിര ശക്തിയിൽ കവിയാത്തതുമായ മററ് യന്ത്രങ്ങൾ | 35.00 | |
| 7 | മുപ്പത് കുതിരശക്തിയിൽ കവിയുന്നതും നാൽപ്പത് കുതിരശക്തിയിൽ കവിയാത്തതുമായ മററ് യന്ത്രങ്ങൾ | 50.00 | |
| 8 | നാൽപത് കുതിരശക്തിയിൽ കവിയുന്നതും അൻപത് കുതിരശക്തിയിൽ കവിയാത്തതുമായ മററ് യന്ത്രങ്ങൾ | 60.00 | |
| 9 | അൻപത് കുതിരശക്തിയിൽ കവിയുന്നതും നൂറ് കുതിരശക്തിയിൽ കവിയാത്തതുമായ മററ് യന്ത്രങ്ങൾ | 80.00 | |
| 10 | നൂറ് കുതിരശക്തിയിൽ കവിയുന്നതും ഇരുനൂറ് കുതിര ശക്തിയിൽ കവിയാത്തതുമായ മററ് യന്ത്രങ്ങൾക്ക് നൂറ് കുതിരശക്തിവരെ 80 രൂപയും 100-ന് മേൽ 200 കുതിര ശക്തിവരെ ഓരോ കുതിര ശക്തിക്കും | 1.00 | വീതം |
| 11 | ഇരുനൂറ് കുതിര ശക്തിയിൽ കവിഞ്ഞതും എന്നാൽ അഞ്ഞൂറ് കുതിരശക്തിയിൽ കവിയാത്തതുമായ മററ് യന്ത്രങ്ങൾക്ക് ഇരുനൂറ് കുതിരശക്തിക്ക് 175 രൂപയും കൂടുതലുള്ള ഓരോ ശക്തിക്കും | 0.50 | വീതം |
| 12 | അഞ്ഞൂറ് കുതിരശക്തിയിൽ കവിയുന്ന മററു യന്ത്രങ്ങൾക്ക് പരമാവധി 450 രൂപയ്ക്ക് വിധേയമായി 500 കുതിരശക്തിയ്ക്ക് 325 രൂപയും കൂടുതലുള്ള ഓരോ കുതിരശക്തിക്കും | 0.25 | വീതം |

പട്ടിക—III

(*See* Rules 20 and 21)

യന്ത്രത്തിന്റെ കുതിരശക്തി

| | | |
|---|---|---|
| 1 | രണ്ടു കുതിരശക്തിയിൽ കവിയുന്നതും ഗാർഹികാവശ്യങ്ങൾക്കുള്ളതുമായ യന്ത്രങ്ങൾ | 0.50 |
| 2 | ഒരു കുതിരശക്തിയിൽ കവിയാത്ത മററു യന്ത്രങ്ങൾ | 1.00 |
| 3 | ഒരു കുതിര ശക്തിയിൽ കവിയുന്നതും അഞ്ചു കുതിരശക്തിയിൽ കവിയാത്തതുമായ മററ് യന്ത്രങ്ങൾ | 5.00 |
| 4 | അഞ്ചു കുതിരശക്തിയിൽ കവിയുന്നതും പത്തു കുതിരശക്തിയിൽ കവിയാത്തതുമായ മററ് യന്ത്രങ്ങൾ | 15.00 |
| 5 | പത്തു കുതിരശക്തിയിൽ കവിയുന്നതും ഇരുപത് കുതിരശക്തിയിൽ കവിയാത്തതുമായ മററുയന്ത്രങ്ങൾ | 30.00 |

| (1) | (2) | (3) | (4) |
|---|---|---|---|
| 6 | ഇരുപത് കുതിരശക്തിയിൽ കവിയുന്നതും മുപ്പത് കുതിരശക്തിയിൽ കവിയാത്തതുമായ മററ് യന്ത്രങ്ങൾ | 40.00 | |
| 7 | മുപ്പത് കുതിരശക്തിയിൽ കവിയുന്നതും നാല്പത് കുതിര ശക്തിയിൽ കവിയാത്തതുമായ മററ് യന്ത്രങ്ങൾ | 60.00 | |
| 8 | നാല്പത് കുതിരശക്തിയിൽ കവിയുന്നതും നൂറ് കുതിരശക്തിയിൽ കവിയാത്തതുമായ മററ് യന്ത്രങ്ങൾ | 80.00 | |
| 9 | നൂറു കുതിരശക്തിയിൽ കവിയുന്നതും 200 കുതിര ശക്തിയിൽ കവിയാത്തതുമായ മററ് യന്ത്രങ്ങൾക്ക് നൂറ് കുതിരശക്തിക്ക് 80 രൂപയും നൂറിന് മേൽ ഇരുനൂറ് വരെ കൂടുതലുള്ള ഓരോ കുതിരശക്തിക്കും | 1.00 | വീതം |
| 10 | ഇരുനൂറ് കുതിരശക്തിയിൽ കവിയുന്നതും അഞ്ഞൂറ് കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾക്ക് ഇരുനൂറ് കുതിരശക്തിക്ക് 175 രൂപയും കൂടുതലുള്ള ഓരോ കുതിരശക്തിക്കും | 0.50 | വീതം |
| 11 | അഞ്ഞൂറ് കുതിരശക്തിയിൽ കവിയുന്ന മററു യന്ത്രങ്ങൾക്ക് പരമാവധി 450 രൂപയ്ക്കു വിധേയമായി അഞ്ഞൂറ് കുതിരശക്തിക്ക് 325 രൂപയും കൂടുതലുള്ള ഓരോ കുതിരശക്തിക്കും | 0.25 | വീതം |

ഒന്നാം പട്ടികയിൽ പറഞ്ഞിട്ടുള്ള ഒന്നിലധികം ആവശ്യങ്ങൾക്ക് ഓരോ സ്ഥലം ഒരേ ഉടമസ്ഥൻ ഉപയോഗിക്കുന്നപക്ഷം കൂടിയതുകക്കുള്ള ലൈസൻസ് ഫീസിനു പുറമേ ഓരോ ഇനത്തിനും 50 പൈസ (അൻപതുപൈസ) വീതം അധിക ഫീസ് ചുമത്തി ഒരു ക്യുമലേററിവ് ലൈസൻസ് നൽകേണ്ടതാണ്.

---

## Proceedings of the Deputy Director of Panchayats, Kozhikode

Order No. 5265/83/A3. *26th October* 1983.

*Read* : — 1. Resolution No. 213/82 dated 27-10-1982 of Edakkad Panchayat.
2. Letter No. A. 1194/81 dated 23-5-1983 of Executive Officer, Edakkad Panchayat.
3. Letter No. B1. 2248/83 dated 6-6-1983 of District Panchayat Officer, Cannannore.

In exercise of the powers conferred under section 12 (3) of the Kerala Local Authorities Entertainment Tax Act, 1961, delegated to the Deputy Director of Panchayats in Notification No. L2-38864/65 dated 4-1-1966 of the Director of Panchayats, the bye-law passed by Edakkad Panchayat in Cannanore District, as per its resolution read as Ist paper above under the powers vested in it as per section 12 of the Kerala Local Authorities Entertainment Tax Act for the collection of Entertainment Tax under section 3 of the said Act is approved.

Kozhikode.

A. K. APPOOTY,
*Deputy Director.*

### എടക്കാട് പഞ്ചായത്ത് വിനോദനികുതി

### ബൈലോ

1. ഈ 'നിയമാവലിക്ക്' എടക്കാട് പഞ്ചായത്ത് വിനോദ നികുതി നിയമാവലി എന്നു പേർ പറയാം.

2. ഈ നിയമാവലി കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തിയ ഉടനെ പ്രാബല്യത്തിൽ വരുന്നതാണ്.

3. ഈ നിയമാവലിയിൽ സന്ദർഭത്തിന് മററു വിധത്തിൽ ആവശ്യമില്ലാത്തപക്ഷം:—

(i) "ആക്ററ്" എന്നാൽ 1961-ലെ കേരള വിനോദ നികുതി ആക്ററ് (1961-ലെ 2-ാം നമ്പർ ആക്ററ്) എന്നർത്ഥമാകുന്നു.

(ii) "പഞ്ചായത്ത്" എന്നാൽ എടക്കാട് പഞ്ചായത്ത് എന്നർത്ഥമാകുന്നു.

(iii) "ഗവൺമെൻറ്" എന്നാൽ കേരളഗവൺമെൻറ് എന്നർത്ഥമാകുന്നു.

(iv) "കളക്ടർ" എന്നാൽ കണ്ണൂർ ജില്ലാ കളക്ടർ എന്നർത്ഥമാകുന്നു.

(v) "കാര്യനിർവ്വഹണാധികാരസ്ഥൻ" എന്നാൽ 1960-ലെ കേരള പഞ്ചായത്ത് ആക്ററ് (1960-ലെ 32-ാം നമ്പർ ആക്ററ്) അനുസരിച്ച് നിയമിക്കപ്പെട്ട എടക്കാട് പഞ്ചായത്ത് എക്സിക്യൂട്ടീവ് ഓഫീസർ എന്നർത്ഥമാകുന്നു.

(vi) ആക്ററിലെ 7 (1), 7 (3) എന്നീ വകുപ്പുകൾ അനുസരിച്ച് പ്രത്യേകമായി ഒഴിവ് അനുവദിച്ചിട്ടുള്ള പ്രദർശനങ്ങൾ ഒഴികെ പഞ്ചായത്തതൃത്തിക്കുള്ളിൽ വെച്ചു നടത്തുന്ന എല്ലാ പ്രദർശനങ്ങൾക്കും പ്രദർശനത്തിനു നൽകുന്ന തുകയുടെ 20 % (ഇരുപത്) ആക്ററിലെ 3-ാം വകുപ്പു അനുസരിച്ച് വിനോദ നികുതി ഈടാക്കുന്നതാണ്. ആക്ററിലെ 6 (എ) വകുപ്പനുസരിച്ച് ടിക്കററ് വാങ്ങി പ്രദർശനം അനുവദിക്കപ്പെടുന്ന നാടക പ്രദർശനങ്ങൾക്ക് ഓരോ പ്രദർശനത്തിനും 25 രൂപയും സർക്കസ് പ്രദർശനങ്ങൾക്ക് ഓരോ പ്രദർശനത്തിനും 15 രൂപയും വിനോദ നികുതി അടച്ചാൽ മതിയാവുന്നതാണ്. റിട്ടേണുകൾ അനുസരിച്ചാണ് ഉടമസ്ഥൻ വിനോദനികുതി അടക്കുവാൻ ഉദ്ദേശിക്കുന്നതെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന തുക ഡിപ്പോസിററായി കെട്ടിവെക്കേണ്ടതാണ്. കോമ്പൗണ്ട് ചെയ്താണ് നികുതി അടയ്ക്കുന്നതെങ്കിൽ ആയത് എപ്പോഴും മുൻകൂർ അടയ്ക്കേണ്ടതാണ്.

4. നിയമാവലി 4-ാം ഖണ്ഡികയിൽ എന്തുതന്നെ അടങ്ങിയിരുന്നാലും ആക്ററിലെ 4-ാം വകുപ്പനുസരിച്ചും ചട്ടങ്ങളിലെ 4-ം, 5-ം ചട്ടങ്ങൾ അനുസരിച്ച് ഏതൊ

ടിവും പ്രദർശനത്തിനുള്ള വിനോദനികുതി ഒരേതുകയായി ഒന്നായി ഈടാക്കാവുന്നതാണ്. ഏതൊരു പ്രദർശനവും നടത്തുന്ന ഉടമസ്ഥൻ വിനോദ നികുതി തുക ആക്റ്റിലെ 4-ാം വകുപ്പുപ്രകാരം ഒന്നായി അടയ്ക്കുവാൻ അനുമതി കിട്ടുകയാണെങ്കിൽ പ്രസ്തുത തുക കാര്യനിർവ്വഹണാധികാരസ്ഥന്റെ നിർദ്ദേശമനുസരിച്ച് പ്രദർശനത്തിന് മുമ്പായി പഞ്ചായത്ത് ആഫീസിൽ അടയ്ക്കേണ്ടതാണ്.

5. പ്രദർശനം നടത്തുന്ന ഉടമസ്ഥൻ പ്രദർശനം തുടങ്ങുന്നതിന് ഏഴു ദിവസം മുമ്പെങ്കിലും അനുമതിക്കുവേണ്ടി താഴെപ്പറയുന്ന വിവരങ്ങൾ അടങ്ങിയ അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥന് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്.

(1) ഉടമസ്ഥന്റെ പേരും മേൽവിലാസവും
(2) പ്രദർശനത്തിന്റെ സ്ഥലവും സമയവും, കാലവും
(3) പ്രവേശനത്തിന് അനുവദിക്കപ്പെട്ട ക്ലാസുകളും, പ്രവേശനത്തിനുള്ള തുകയും
(4) പ്രവേശനം നിയന്ത്രിച്ചിരിക്കുന്നതിന്റെ രീതിയും കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന മറ്റു വിവരങ്ങളും.

6. നിയമാവലി 6-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്ന വിവരങ്ങൾ അടങ്ങിയിട്ടില്ലാത്തതും ശരിയായി പൂരിപ്പിച്ചിട്ടില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല. കാര്യനിർവ്വഹണാധികാരസ്ഥൻ അദ്ദേഹത്തിനു യുക്തമെന്നു തോന്നുന്ന നിബന്ധനകൾക്കും, നിയന്ത്രണങ്ങൾക്കും പരിധിക്കും വിധേയമായി പ്രദർശനത്തിനുള്ള അനുമതി നൽകാവുന്നതാണ്. പ്രദർശനത്തിന്റെ ഉടമസ്ഥൻ ഏതെങ്കിലും നിബന്ധനയോ, നിയന്ത്രണമോ, പരിധിയോ തെറ്റി പ്രവർത്തിക്കുകയോ ലംഘിക്കുകയോ ചെയ്താൽ ഏതെങ്കിലും വിധത്തിലുള്ള കപടമാർഗ്ഗത്തിലൂടെയോ മറ്റു തെറ്റായ മാർഗ്ഗങ്ങളിലൂടെയോ അനുമതി കൈവശമാക്കുകയോ ചെയ്താലോ കാര്യനിർവ്വഹണാധികാരസ്ഥന് അനുമതി റദ്ദാക്കുവാനോ സസ്പെന്റ് ചെയ്യുവാനോ അധികാരം ഉണ്ടായിരിക്കുന്നതാണ്.

7. ഈ നിയമാവലി പ്രകാരം നൽകുന്ന ഏതൊരു അനുമതിയും കാര്യനിർവ്വഹണാധികാരസ്ഥൻ ഒപ്പിട്ടിരിക്കേണ്ടതും, പ്രദർശനത്തിന്റെ കാലം, നിബന്ധനകൾ, നിയന്ത്രണങ്ങൾ, പരിധി മുതലായവ അനുമതിയിൽ ചേർത്തിരിക്കേണ്ടതുമാണ്.

8. ഈ അനുമതി റദ്ദ് ചെയ്യുകയോ സസ്പെന്റു ചെയ്യുകയോ തിരുത്തുകയോ ചെയ്യുന്ന കാര്യനിർവ്വഹണാധികാരസ്ഥന്റെ ഏതൊരു കല്പനയും രേഖാമൂലമായിരിക്കേണ്ടതും അങ്ങനെ ചെയ്യാനുള്ള കാരണങ്ങൾ അതിൽ രേഖപ്പെടുത്തിയിരിക്കേണ്ടതുമാണ്.

9. അനുമതി റദ്ദ് ചെയ്യുകയോ, സസ്പെന്റ് ചെയ്യുകയോ അനുമതിയുടെ കാലാവധി അവസാനിപ്പിക്കുകയോ ചെയ്ത് കഴിഞ്ഞാൽ പിന്നീട് പ്രസ്തുത റദ്ദാക്കലോ സസ്പെൻഷൻ പിൻവലിക്കലോ അനുമതി പുതുക്കുകയോ ചെയ്യുന്നതുവരെയുള്ള കാലം അനുമതി ഇല്ലാത്തതായി കണക്കാക്കുന്നതായിരിക്കും.

10. പ്രദർശനത്തിന്റെ ഉടമസ്ഥൻ പ്രദർശനം ടിക്കറ്റു വച്ചു നടത്തുകയാണെങ്കിൽ പ്രദർശനം തുടങ്ങുന്നതിന് 3 ദിവസം മുൻപായി വിൽക്കുവാൻ ഉദ്ദേശിക്കുന്ന എല്ലാ ടിക്കറ്റുകളും പഞ്ചായത്താഫീസിൽ സീൽ ചെയ്യുകയോ, സ്റ്റാമ്പു പതിപ്പിക്കുവാനോ ആയി കൊടുക്കേണ്ടതാണ്. ടിക്കറ്റുകളോടൊപ്പം ക്ലാസുകളുടെ എണ്ണം, ഓരോ ക്ലാസിനുമുള്ള ടിക്കറ്റുകളുടെ വില, ടിക്കറ്റുകളുടെ എണ്ണം എന്നിവ അടങ്ങുന്ന ഒരു സ്റ്റേറ്റ്മെന്റ് അടങ്ങിയിരിക്കേണ്ടതാണ്. ടിക്കറ്റുസ്റ്റേറ്റുമെന്റും സമർപ്പിക്കാനുള്ള സമയപരിധി മതിയായ കാരണങ്ങളാൽ 24 മണിക്കൂറിനു മുൻപുവരെയായി കാര്യനിർവ്വഹണാധികാരസ്ഥന് ഇളവു ചെയ്തുകൊടുക്കാവുന്നതാണ്.

11. കാര്യനിർവ്വഹണാധികാരസ്ഥൻ ആഫീസിൽ കിട്ടിയ ടിക്കറ്റുകൾ സീൽ വച്ചശേഷമോ സ്റ്റാമ്പ് പതിപ്പിച്ചശേഷമോ മടക്കി കൊടുക്കേണ്ടതും നികുതി പിരിക്കാൻ വേണ്ട ഏർപ്പാടുകൾ ചെയ്യേണ്ടതുമാണ്. ഈ സംഗതികളിൽ കാര്യനിർവ്വഹണാധികാരസ്ഥൻ പുറപ്പെടുവിക്കുന്ന എല്ലാ നിർദ്ദേശങ്ങളും പ്രദർശന ഉടമസ്ഥൻ അനുസരിക്കേണ്ടതാണ്.

12. നികുതി സംഖ്യ കാണിക്കുന്ന പ്രത്യേക സ്റ്റാമ്പുകളോ, ലേബലുകളോ ആണു നൽകുന്നതെങ്കിൽ ആ ഇനങ്ങളിലുള്ള സ്റ്റാമ്പുകളോ, ലേബലുകളോ വിൽക്കുകയും, നികുതി മൂല്യവും പിരിച്ചെടുക്കുകയും ചെയ്യുന്നതിനുള്ള ഏർപ്പാടുകൾ കാര്യനിർവ്വഹണാധികാരസ്ഥൻ ചെയ്യേണ്ടതാണ്. പഞ്ചായത്തിന്റെ സീലോ, ലേബലോ ഇല്ലാത്ത ടിക്കറ്റുകൾ യാതൊരു വിധത്തിലും വിൽക്കാൻ പാടുള്ളതല്ല.

13. പഞ്ചായത്തിനു കിട്ടേണ്ടതായ വിനോദനികുതി യഥാസമയം അടക്കുന്നതിനുവേണ്ടി കാര്യനിർവ്വഹണാധികാരസ്ഥൻ തീരുമാനിക്കുന്ന തുക പ്രദർശനത്തിന്റെ ഉടമസ്ഥൻ പഞ്ചായത്തിൽ ഡിപ്പോസിറ്റായി വെക്കേണ്ടതാണ്. പ്രസ്തുത ഡിപ്പോസിറ്റ് നികുതിയെല്ലാം ഒടുക്കിത്തീർത്തശേഷം ഉടമസ്ഥനു മടക്കികൊടുക്കുകയോ അല്ലാത്തപക്ഷം ഉടമസ്ഥന്റെ ആവശ്യപ്രകാരം നികുതി സംഖ്യയിലേക്കു മാറ്റം ചെയ്യേണ്ടതാണ്.

14. ആക്റ്റിലെ 4-ാം വകുപ്പു പ്രകാരം നികുതി ഒരിക്കൽ ഒന്നായി വാങ്ങുകയാണെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ രേഖാമൂലമായ അനുമതി കൂടാതെ പ്രദർശന ഉടമസ്ഥൻ ഓരോ ക്ലാസിന്റെയും ടിക്കറ്റിന്റെ വിലയിൽ വ്യത്യാസം വരുത്തുവാൻ പാടുള്ളതല്ല.

13. കാലത്ത് 2 മണിക്കും (അർദ്ധരാത്രി കഴിഞ്ഞ് 2 p. m.) 6 മണിക്കും (6 a. m.) ഇടയിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ രേഖാമൂലമായ പ്രത്യേക അനുമതി കൂടാതെ യാതൊരു പ്രദർശനവും നടത്തുവാൻ പാടുള്ളതല്ല.

16. പ്രദർശനത്തിന്റെ ഉടമസ്ഥൻ ഓരോ പ്രദർശനവും കഴിഞ്ഞ് 24 മണിക്കൂറിനുള്ളിൽ ടിക്കറ്റിന്റെ വിലയുടെയും വിനോദ നികുതിയുടെയും വിശദവിവരങ്ങൾ ചട്ടങ്ങളിലെ 28-ാം ചട്ടത്തിൽ പറഞ്ഞിരിക്കുന്ന 6-ാം നമ്പർ ഫാറത്തിൽ കൊടുത്തിരിക്കേണ്ടതാണ്. ടിക്കറ്റ് അച്ചടിച്ചതിന്റെ കണക്കും ബാക്കിവന്ന ടിക്കറ്റും കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെട്ടാൽ കാണിക്കേണ്ടതാണ്.

17. ആക്റ്റിനോ ചട്ടങ്ങൾക്കോ ഈ നിയമാവലിക്കോ വിധേയമായി കാര്യനിർവ്വഹണാധികാരസ്ഥൻ നൽകുന്ന ഏതൊരു നിർദ്ദേശവും പ്രദർശനത്തിന്റെ ഉടമസ്ഥനോ അയാളുടെ ഏജന്റോ, പ്രവർത്തകരോ അനുസരിക്കാൻ ബാധ്യസ്ഥരായിരിക്കുന്നതാണ്.

18. ആക്റ്റിലെ 7-ാം വകുപ്പിലെ 1-ാം ഉപവകുപ്പ് പ്രകാരം വിനോദനികുതിയിൽ നിന്നും ഒഴിവ് കിട്ടുവാൻ അപേക്ഷിക്കുന്ന ഉടമസ്ഥൻ പ്രദർശന ദിവസത്തിനു 30 ദിവസം മുമ്പ് കാര്യനിർവ്വഹണാധികാരസ്ഥന് അപേക്ഷ സമർപ്പിക്കേണ്ടതാണ്. യുക്തമെന്ന് തോന്നുന്ന പക്ഷം കാര്യനിർവ്വഹണാധികാരസ്ഥന് സമയപരിധിയുടെ കാര്യത്തിൽ ഇളവു ചെയ്തു കൊടുക്കാവുന്നതാണ്. അങ്ങനെയുള്ള അപേക്ഷയോടൊപ്പം 5 രൂപ കൂടി അടച്ചിരിക്കേണ്ടതാണ്. ഒഴിവിനു കിട്ടിയ അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥൻ തന്റെ റിമാർക്സോടുകൂടി പഞ്ചായത്തിന്റെ തീരുമാനത്തിനു വെക്കേണ്ടതാണ്. പ്രതികൂലമായ തീരുമാനം പഞ്ചായത്ത് എടുക്കുകയാണെങ്കിൽ ഉടമസ്ഥന് ആവശ്യമെന്നു തോന്നുന്ന പക്ഷം കളക്ടർക്ക് അപ്പീൽ കൊടുക്കാവുന്നതാണ്. പഞ്ചായത്തിന്റെയോ കളക്ടറുടെയോ തീരുമാനം കിട്ടുന്നതിനു മുൻപ് പ്രദർശനം നടത്തുകയാണെങ്കിൽ പ്രദർശന ഉടമസ്ഥൻ മേൽപറഞ്ഞിരിക്കുന്ന പ്രകാരമുള്ള നികുതി ഡിപ്പോസിറ്റായി പഞ്ചായത്തിൽ വെക്കേണ്ടതും, ആക്റ്റിലെ ചട്ടങ്ങളിലെയും, ഈ നിയമാവലിയിലെയും എല്ലാ വ്യവസ്ഥകളും അനുസരിക്കേണ്ടതുമാണ്. ഒഴിവ് അനുവദിക്കുന്നതിനു

മുൻപ് കാര്യനിർവ്വഹണാധികാരസ്ഥന് 25 രൂപയിൽ കുറയാത്ത യുക്തമെന്നു തോന്നുന്ന ഒരു സംഖ്യ ഉടമസ്ഥനോടു ഡിപ്പോസിറ്റായി വയ്ക്കുവാൻ ആവശ്യപ്പെടാവുന്നതാണ്.

19. കാര്യനിർവ്വഹണാധികാരസ്ഥനോ, പഞ്ചായത്ത് പ്രത്യേകമായി ഈ ആവശ്യത്തിന് ഏർപ്പെടുത്തുന്ന മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ പ്രദർശനം നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ ഏതൊരു പ്രദർശന സ്ഥലത്തും പ്രവേശിക്കാവുന്നതും ആക്റ്റിലെയും ചട്ടങ്ങളിലെയും ഈ നിയമാവലിയിലെയും, വ്യവസ്ഥകൾ എല്ലാം ശരിക്ക് പാലിക്കുന്നുണ്ടോ എന്നു നോക്കാവുന്നതുമാണ്.

20. ഈ നിയമാവലിയിലെ ഏതെങ്കിലും ഭാഗമോ, ഭാഗങ്ങളോ ലംഘിക്കുന്നതിനു 50 രൂപ പിഴ ചുമത്താവുന്നതും തുടർച്ചയായിട്ടുള്ള ലംഘനങ്ങൾക്കു ഓരോ ദിവസവും 15 രൂപ വീതം പിഴ ചുമത്താവുന്നതുമാണ്. ഈ തരത്തിൽ ചുമത്തുന്ന പിഴ ഡിപ്പോസിറ്റ് സംഖ്യയിൽ നിന്നും പിടിച്ചെടുക്കാവുന്നതും പോരാത്ത തുക നിയമാനുസരണം ഈടാക്കാവുന്നതുമാണ്.

21. 1961-ലെ ലോക്കൽ അതോറിറ്റീസ് എന്റർടെയ്ൻമെന്റ് ടാക്സ് ആക്റ്റ് 10 (2) വകുപ്പനുസരിച്ച് ഈ പഞ്ചായത്ത് അതൃത്തിയിൽ പ്രദർശിപ്പിക്കുന്ന ഏതൊരു പ്രദർശനവും നടന്നുകൊണ്ടിരിക്കുമ്പോൾ:—

(i) പ്രദർശന സ്ഥലത്ത് പ്രവേശിച്ച് പരിശോധിക്കാനും,

(ii) ആക്റ്റിലെ 15-ാം അനുസരിച്ചാണോ, ആളുകളെ പ്രവേശിപ്പിക്കുന്നതെന്നു തീർച്ചപ്പെടുത്താനും,

(iii) ഏതെങ്കിലും ഒരു പ്രദർശനത്തിനുവേണ്ടി പ്രസ്തുതസ്ഥലം ഉപയോഗിക്കുന്നതു തടഞ്ഞുകൊണ്ടുള്ള ഉത്തരവ് തൽക്കാലം കാര്യനിർവ്വഹണാധികാരസ്ഥനേയോ കാര്യനിർവ്വഹണാധികാരസ്ഥൻ ചുമതലപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥനെയോ ഇതിനാൽ അധികാരപ്പെടുത്തുന്നു.

22. ഏതൊരു പ്രദർശന ഉടമസ്ഥനും പ്രദർശനാവസാനം വരെ സ്ഥലത്തുണ്ടായിരിക്കേണ്ടതാണ്, വല്ലകാരണവശാലും സ്ഥലം വിടുകയാണെങ്കിൽ പൂർണ്ണ അധികാരത്തോടെ മാനേജരേയോ, മറ്റു ജോലിക്കാരെയോ ഏൽപ്പിക്കേണ്ടതാണ്.

23. ഏതൊരു വിനോദനികുതി പ്രദർശന സ്ഥലത്തും ചെന്നു പരിശോധിക്കുന്നതിനും നിയമസംബന്ധമായ വകുപ്പുകളും, ചട്ടങ്ങളും, ഉപനിയമങ്ങളും പൂർണ്ണമായി പാലിച്ചുവരുന്നുണ്ടോ എന്നു സ്വയം തീരുമാനിക്കുന്നതിനും ആയതിനു വിരുദ്ധമായാണ് പ്രവർത്തിക്കുന്നതെന്നു ബോദ്ധ്യപ്പെടുകയോ അല്ലെങ്കിൽ ആക്റ്റ് 9-ാം വകുപ്പ് പ്രകാരം പഞ്ചായത്ത് അധികാരപ്പെടുത്തിയ ചെക്കിങ് ആഫീസർമാരുടെ റിപ്പോർട്ട് പ്രകാരം പ്രദർശനങ്ങൾ തടഞ്ഞുകൊണ്ട് കൽപ്പന പുറപ്പെടുവിക്കുന്നതിനും വേണ്ടി വന്നാൽ മേലിൽ അത്തരം സ്ഥലത്തു വിനോദ പ്രദർശനങ്ങൾ നടത്തുന്നതിനെ ബലമായി തടയുന്നതിനും ആക്റ്റ് 10 (ii) വകുപ്പു പ്രകാരം എക്സിക്യൂട്ടീവ് ആഫീസറെ അധികാരപ്പെടുത്തിയിരിക്കുന്നു. കൂടാതെ വകുപ്പ് 10 (i) പ്രകാരം ഇത്തരം പ്രദർശന ഉടമയുടെ പേരിൽ പ്രോസിക്യൂഷൻ നടപടികൾ സ്വീകരിക്കുവാനും അധികാരം നൽകിയിരിക്കുന്നു. ഈ ആക്റ്റിലേയോ, ചട്ടങ്ങളിലേയോ, ഉപനിയമങ്ങളിലേയോ നിബന്ധനകൾ നടത്തുന്നതിനായി ഏതൊരാളോടും ഏതെങ്കിലും വിവരങ്ങൾ ആവശ്യപ്പെട്ടാൽ പരിശോധന ഉദ്യോഗസ്ഥന്മാരോടും അധികാരപ്പെടുത്തിയിരിക്കുന്നു.

24. ഏതെങ്കിലും കാരണവശാൽ വിനോദ പ്രദർശനം തുടർന്നു നടത്താൻ സാധിക്കാതെ വരുന്ന പക്ഷം അത്തരം കാണികൾക്ക് വിനോദ നികുതി സംഖ്യ മടക്കി കിട്ടുവാൻ അവകാശമുണ്ടായിരിക്കുന്നതല്ല. എന്നാൽ അത്തരം കാണികളെ അന്നുതന്നെയോ അല്ലെങ്കിൽ തൊട്ടടുത്തദിവസമോ പ്രത്യേക പാസിന്മേൽ പ്രദർശനം കാണിക്കാവുന്നതാണ്.

©
Government of Kerala
1983



Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 27th December 1983/6th Pousha 1905 (Saka) [No. 51

PART III

## Public Health Engineering Department

### SHORT TENDER NOTICE

Tender No. 87/83-84. *5th December* 1983.

Sealed tenders are invited for the supply of the following stores.

Name of Supply—Supply of hydrated lime for Water Treatment Plant at Aruvikkara conforming to ISS. 1540/1979—70 Tonne.

E.M.D.—Rs. 1,000

Cost of tender form—Rs. 50 plus S. T. plus A.S.T.

Date of receipt of tender forms—Upto 4. p. m. on 5-1-1984.

Date and time of opening—At 4.30 p. m. on 5-1-1984.

Period of completion—One month.

Tenders should be superscribed with number of tender and name of supply and addressed to the Executive Engineer, Public Health Water Supply Division (North) Trivandrum. Late tenders will not be accepted. The tenders will be opened at 4.30 p. m. on 5-1-1984 in the presence of such of the tenderers of their authorised representative who may be present at that time. Intending tenderers may on application to the Executive Engineer obtain the requisite tender form on which tender, should be submitted. Application for the tender form should be accompanied by a cash remittance of the amount specified above which is the price fixed for a form/set of firms and which is not refundable under any circumstances. The tender forms are not transferable. Sale of tender forms will be closed at 1 p. m. on 5-1-1984. Cheques, postage stamps etc. will not be accepted towards the cost of forms nor will the forms be sent per V.P.P.

Office of the
Executive Engineer,
P. H. Water Supply Division, (North), Trivandrum.

E. G. Kesava Iyer,
*Executive Engineer.*

### ദർഘാസ് പരസ്യം

നമ്പർ. AB2-1749/82. 1983 ഡിസംബർ 23.

കേരള പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിൽ രജിസ്റ്റർ ചെയ്ത കരാറുകാരിൽ നിന്നും താഴെ പറയുന്ന ജോലികൾക്ക് കേരളാ ഗവർണ്ണർക്കുവേണ്ടി ദർഘാസ് ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ കവറിലടച്ച് മുദ്രവെച്ച് അതിന്റെ പുറത്ത് ജോലിയുടെ പേരെഴുതി താഴെപ്പറയുന്ന തീയതിയിൽ പകൽ 4 മണിയ്ക്ക് മുൻപായി നൽകേണ്ടതാണ്. ദർഘാസുകൾ അന്നേ ദിവസം പകൽ 4.30-ന് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ തൽസമയം ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടി കവറുകൾ തുറക്കുന്നതാണ്.

ദർഘാസ് നമ്പർ—15/83-84

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—കൊല്ലം അഴുക്കുചാൽ പദ്ധതിക്കു വേണ്ടി ഇൻസ്പെക്ഷൻ ബംഗ്ലാവ് പണിയുക (റീ ടെൻഡർ)—രൂപ 2,44,885

നിരതദ്രവ്യം—രൂപ 4,900

ടെൻഡർ ഫാറത്തിന്റെ വില—രൂപ 50+എസ്.റ്റി.+എ. എസ്.റ്റി.

ഡ്യൂപ്ലിക്കേറ്റ് ഫാറത്തിന്റെ വില—രൂപ 5.00+എസ്.റ്റി.+എ. എസ്.റ്റി.

ദർഘാസ് വിൽക്കുന്ന അവസാന തീയതി—28-12-1983 1 മണി

കരാറുകാരുടെ യോഗ്യതാ ക്ലാസ്—എ, ബി ക്ലാസ്

ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി—28-12-1983 പകൽ 4 മണി

പ്രവർത്തി തീർക്കേണ്ടുന്ന കാലാവധി—ഒരു വർഷം.

ദർഘാസ് ഫാറങ്ങളും മറ്റു വിശദവിവരങ്ങളും കൊല്ലം അഴുക്കുചാൽ പദ്ധതി എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും 14-12-1983-മുതൽ ദർഘാസ് ദിവസം ഉച്ചക്ക് ഒരു മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ദർഘാസ് ഫാറത്തിന്റെ വില രൊക്കം പണമായോ, മണി ഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

ദർഘാസ് ഫാറങ്ങൾ കരാറുകാർ കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ദർഘാസുകളും തിരസ്കരിക്കപ്പെടുന്നതായിരിക്കും. ദർഘാസ് കവറുകൾ തുറക്കാൻ തീരുമാനിച്ച ദിവസം ഏതെങ്കിലും കാരണത്താൽ അവധിയാണെങ്കിൽ അടുത്ത പ്രവൃത്തി ദിവസം തുറക്കുന്നതാണ്.

ടി പ്രവൃത്തിയുടെ ദർഘാസുകൾ സ്വീകരിച്ചു ശേഷം പ്രസ്തുത പ്രവർത്തി ലഭിച്ച കരാറുകാരൻ എഗ്രിമെന്റ് വെയ്ക്കാതെ ഒഴിഞ്ഞു പോവുകയാണെങ്കിൽ ആ കാരണംകൊണ്ട് പ്രസ്തുത പ്രവർത്തി വേറെ കരാറുകാരനെ ഏൽപ്പിക്കേണ്ടിവന്നാൽ തൻമൂലം ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും അത്തരത്തിൽ ഒഴിഞ്ഞുമാറുന്ന കരാറുകാരൻ ഉത്തരവാദിയായിരിക്കും. കേരള പബ്ലിക് ഹെൽത്ത് എഞ്ചിനീയറിംഗ് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ ഓഫീസ്,
അഴുക്കുചാൽ പദ്ധതി
ഡിവിഷൻ, കൊല്ലം.

വി. കെ. ജോർജ്ജ്,
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

ക്വട്ടേഷൻ/ദർഘാസ് പരസ്യം

നമ്പർ എ1-2248/83. 1983 ഡിസംബർ 5.

താഴെപറയുന്ന പ്രവർത്തിക്കുവേണ്ടി ക്ലാസ് ഡി.യും അതിനുമേലെയുള്ള അംഗീകൃത കരാറുകാരിൽ നിന്നും കേരള ഗവർണ്ണർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ പി. എച്ച്. ഡിവിഷൻ, ആലപ്പുഴ എന്നിവർ 30-12-1983-ാം തിയതി വൈകിട്ട് 4 മണിവരെ മത്സര സ്വഭാവമുള്ള മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചു കൊള്ളുന്നു.

പ്രവർത്തിയുടെ പേര്—ആലപ്പുഴ ശുദ്ധജല വിതരണം വിപുലീകരണ പദ്ധതി—തത്തംപള്ളി വാർഡിൽ ഷൊർണ്ണൂർ കനാൽ റോഡുമുതൽ കുഴിവേലിയ്ക്കകം മഠത്തിൽ പറമ്പുവരെ പൈപ്പുലൈൻ നീട്ടി ഇട്ട് സ്ഥാപിക്കൽ

അടങ്കൽതുക—13,835 രൂപ

നിരതദ്രവ്യം—300 രൂപ

ദർഘാസ് ഫാറത്തിന്റെ വില—10 രൂപ + വി. നി.

കാലാവധി—2 ആഴ്ച

ദർഘാസുകൾ അന്നേദിവസം വൈകിട്ട് 4.30-ന് ഹാജരായിട്ടുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ താഴെ ഒപ്പിട്ടിരിക്കുന്ന ആളോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ തുറക്കുന്നതാണ്. ദർഘാസ് ഫാറങ്ങളും നിബന്ധനകളും വില നേരിട്ടോ മണി ഓർഡർ അയച്ചോ ആവശ്യപ്പെട്ടാൽ 30-12-1983-ാം തീയതി ഉച്ചയ്ക്ക് 1 മണിവരെ ലഭിക്കുന്നതാണ്. കൂടുതൽ വിവരങ്ങൾ ഓഫീസിൽ പ്രവർത്തി സമയങ്ങളിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

പി. എച്ച്. ഡിവിഷൻ,
ആലപ്പുഴ.

കെ. മുരളീധരപ്പണിക്കർ,
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

## TENDER NOTICE

No. A2-3065/79. *7th December* 1983.

Competitive tenders in sealed covers superscribing the name of the work are invited for and on behalf of the Governor of Kerala by the undersigned from the registered contractors of P. H. E. D. Classes A to C for the following work up to 4 p. m. on 31-12-1983. Tenders will be opened at 4.30 p.m. on 31-12-1983.

Tender No. 86/1983-84

Name of work—Supply and erection of electrically operated centrifugal pump sets capable of discharge 335 lpm of water through a head of 26 m. with motor and all accessories—2 sets.

E.M.D.—Rs. 1,000

Cost of form:—

Original set—Rs. 25 plus S.T.

Duplicate copy—Rs. 4 plus S.T.

Period of completion—1 month

Tender forms and other particulars can be had from the Office of the undersigned on all working days from 11 a. m. on 26-12-1983 to 1 p. m. on 31-12-1983 on application in writing and on payment of the value of the documents (not refundable) either in cash or by money order. All other conditions are as usual in the Kerala P.H.E.D The tender documents will be issued only to the registered contractors of the P.H.E.D. and are not transferable.

Public Health Division,
Cochin-16.

(Sd.)
*Executive Engineer.*

---

ദർഘാസ് പരസ്യം

No. AB-216/83. 1983 ഡിസംബർ 2.

കേരള ഗവർണ്ണർക്കുവേണ്ടി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ വാട്ടർ സപ്ലൈ സബ് ഡിവിഷൻ ആഫീസിൽ നിന്ന് താഴെ പറയുന്ന പ്രവർത്തിക്ക് പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിൽ രജിസ്റ്റർ ചെയ്ത എ, ബി, സി & ഡി. എന്നീ വിഭാഗങ്ങളിൽപ്പെട്ട കരാറുകാരിൽ നിന്നും മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ 1983-ാമാണ്ട് ഡിസംബർ മാസം 30-ാം തീയതി വൈകുന്നേരം 4 മണിവരെ സ്വീകരിക്കുന്നതും അന്നേദിവസം വൈകുന്നേരം 4.30-ന് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതുമാണ്.

ദർഘാസ് നമ്പർ—20/83-84.

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—മരട് പഞ്ചായത്ത് ശുദ്ധജലവിതരണ പദ്ധതി—മരട് പമ്പ് ഹൗസിനുസമീപത്തുനിന്നും വടക്കോട്ട് നിലവിലുള്ള ശുദ്ധജല വിതരണ കുഴലുകൾ മാറ്റി സ്ഥാപിക്കൽ—രൂപ 6,757

നിരതദ്രവ്യം—രൂപ 150

ദർഘാസ് ഫോറത്തിന്റെ വില—രൂപ 10+വിൽപ്പന നികുതി

പ്രവർത്തി തീർക്കേണ്ട കാലാവധി—രണ്ടു മാസം

ദർഘാസ് ഫോറങ്ങളും മറ്റു വിവരങ്ങളും താഴെ പറയുന്ന ആഫീസിൽ നിന്നും 23-12-1983 മുതൽ ദർഘാസ് ദിവസം ഉച്ചക്ക് 1 മണിവരെ ഓഫീസ് സമയങ്ങളിൽ കൊടുക്കുന്നതാണ്. ദർഘാസ് ഫോറത്തിന്റെ വില രൊക്കം പണമായോ മണി ഓഡറായോ, അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ഫോറം ലഭിക്കുന്നതാണ്. (ദർഘാസ് ഫോറത്തിന്റെ വില മടക്കികൊടുക്കുന്നതല്ല). ദർഘാസ് ഫോറങ്ങൾ കൈമാറുവാൻ പാടുള്ളതല്ല. കേരള പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള എല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ കാര്യാലയം,
വാട്ടർ സപ്ലൈ സബ്
ഡിവിഷൻ, കരുവേലിപ്പടി,
കൊച്ചി-5.

(ഒപ്പ്),
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

ദർഘാസ് പരസ്യം

നമ്പർ. എ6/931/81. 1983 നവംബർ 18.

ആലുവ പബ്ലിക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് ഈ വകുപ്പിലെ അംഗീകൃത കരാറുകാരിൽ നിന്നും 30-12-1983 കൃത്യം 4 മണിവരെ മുദ്രവെച്ച ദർഘാസുകൾ സ്വീകരിക്കുന്നതും അന്നേദിവസം കൃത്യം നാലരമണിക്ക് ബന്ധപ്പെട്ട കരാറുകാരുടെയോ അവരുടെ പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ തുറന്നു പരിശോധിക്കുന്നതുമാണ്.

| ദർഘാസ് നമ്പർ | പ്രവൃത്തിയുടെ പേരും ഉദ്ദേശ അടങ്കൽതുകയും | നിരതദ്രവ്യം |
|---|---|---|
| (1) | (2) | (3) |
| 107/83-84 | എടത്തല പഞ്ചായത്തിലെ തേവയ്ക്കൽ കൈലാസ് ഹരിജൻ കോളനിയിലേക്കുള്ള ശുദ്ധജല വിതരണ പദ്ധതി—രൂപ 2,41,532 | 4850 |
| 108/83-84 | കീഴ്മാട് പഞ്ചായത്തിലെ മുള്ളക്കുഴിത്തടം ഹരിജൻ സെററിൽമെൻറിലേക്ക് ജലവിതരണത്തിനുള്ള പൈപ്പിടുന്നതിന് രൂപ 27,317 | 600 |
| 109/83-84 | കീഴ്മാട് പഞ്ചായത്തിലെ കുതിരക്കാട് ഹരിജൻ സെററിൽമെൻറിലേക്ക് ജല വിതരണത്തിനുള്ള പൈപ്പിടുന്നതിന്—രൂപ 68552 | 1400 |

ഫോറത്തിന്റെ വില വിൽപ്പന നികുതിയുൾപ്പെടെ ക്രമനമ്പർ 1-ന് രൂപ 55, ക്രമനമ്പർ 2-ന് രൂപ 16.50 ക്രമ നമ്പർ 3-ന് രൂപ 27.50

പ്രവർത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 1-ന് 3 മാസം ക്രമനമ്പർ 2-ന് 3 ആഴ്ച ക്രമനമ്പർ 3-ന് 6 ആഴ്ച

ദർഘാസ് രേഖകളും വിശദവിവരങ്ങളും ആലുവ പബ്ലിക് ഹെൽത്ത് എക്സിക്യൂട്ടീവ് എഞ്ചിനീയരുടെ ആഫീസിൽ നിന്നും 24-12-1983 മുതൽ നിശ്ചിത വില നൽകി വാങ്ങാവുന്നതാണ്, ടെണ്ടർ സ്വീകരിക്കുന്നതിന് നിശ്ചയിച്ചിട്ടുള്ള അവസാന ദിവസം ഉച്ചക്ക് ഒരു മണിക്ക് വിൽപ്പന അവസാനിപ്പിക്കുന്നതാണ്. അംഗീകൃത കരാറുകാർക്ക് അവരുടെ രജിസ്ട്രേഷൻ കാർഡ് ഹാജരാക്കാത്തപക്ഷം യാതൊരുകാരണവശാലും ദർഘാസ് രേഖകൾ കൊടുക്കുന്നതല്ല. ദർഘാസ് രേഖകൾ കരാറുകാർ അന്യോന്യം കൈമാറുവാൻ പാടുള്ളതല്ല. ടി വകുപ്പിൽ നിലവിലുള്ള മററു നിബന്ധനകൾ ബാധകമാണ്.

(ഒപ്പ്)
പബ്ലിക് ഹെൽത്ത് ഡിവിഷൻ, ആലുവ.
എക്സിക്യൂട്ടീവ് എഞ്ചിനീയർ,
(കേരള ഗവർണ്ണർക്കുവേണ്ടി)

---

ദർഘാസ് പരസ്യം

ടെണ്ടർ നമ്പർ 96/83-84. 1983 ഡിസംബർ 5.

താഴെപറയുന്ന സാധനങ്ങൾ നൽകുന്നതിനുള്ള മുദ്രവെച്ച ടെണ്ടറുകൾ ക്ഷണിച്ചുകൊള്ളുന്നു.

ഇനവിവരം—ആസ്ബസ്റ്റോസ് സിമന്റ് പൈപ്പുകൾക്കനുയോജ്യമായ കാസ്ററ് അയേൺ സ്പെഷലുകൾ

ടെണ്ടർ സമർപ്പിക്കേണ്ട അവസാന തീയതിയും സമയവും—3-1-1984 വൈകിട്ട് നാലു മണി.

ടെണ്ടറുകൾ മുദ്രവെച്ച കവറിൽ "കാസ്ററ് അയേൺ സ്പെഷലുകൾക്കുള്ള ദർഘാസ്" എന്ന തലക്കെട്ടോടു കൂടി എക്സിക്യൂട്ടീവ് എഞ്ചിനീയർ പബ്ലിക് ഹെൽത്ത് ഡിവിഷൻ ആലുവ എന്ന വിലാസത്തിൽ അയച്ചിരിക്കേണ്ടതാണ്. നിശ്ചിത സമയത്തിനുശേഷം കിട്ടുന്ന ടെണ്ടറുകൾ യാതൊരുകാരണവശാലും പരിഗണിക്കുന്നതല്ല. ടെണ്ടറുകൾ നൽകുന്നവരുടെയോ അവരുടെ പ്രതിനിധികളുടെയോ മുന്നിൽവച്ച് അന്നേ ദിവസം വൈകുന്നേരം നാലരമണിക്ക് തുറന്നു പരിശോധിക്കുന്നതാണ്. താൽപ്പര്യമുള്ളവർക്ക് എല്ലാ പ്രവർത്തി ദിവസങ്ങളിലും ആലുവയിലുള്ള പബ്ലിക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും ഇതിലേക്കുള്ള ടെണ്ടർ ഫോറങ്ങൾ വാങ്ങാവുന്നതാണ്. ടെണ്ടർഫോറത്തിനുള്ള അപേക്ഷയോടൊപ്പം ടെണ്ടർ ഫോറത്തിന്റെ വിലയും വിൽപ്പന നികുതിയും ഉൾപ്പെടെ 16.50 രൂപ കൂടി പണമായി ഒടുക്കിയിരിക്കേണ്ടതാണ്. ആയത് യാതൊരു കാരണവശാലും മടക്കി കൊടുക്കുന്നതല്ല. ടെണ്ടർഫാറങ്ങൾ കൈമാററം ചെയ്യാൻ പാടില്ലാത്തതാകുന്നു. ടെണ്ടർ ഫോറത്തിന്റെ വിൽപ്പന ടെണ്ടർ സ്വീകരിക്കുന്നതിന് നിശ്ചയിച്ചിട്ടുള്ള അവസാന ദിവസം ഒരു മണിവരെമാത്രമേ ഉണ്ടായിരിക്കുകയുള്ളൂ. ടെണ്ടർഫോറത്തിന്റെ വിലയായി ചെക്കുകൾ തപാൽ സ്ററാമ്പുകൾ മുതലായവ സ്വീകരിക്കുകയോ ടെണ്ടർ ഫോറങ്ങൾ വി.പി.പി. ആയി അയക്കുകയോ ചെയ്യുന്നതല്ല. ടെണ്ടർ ഫോറത്തിന്റെ പകർപ്പ് ആവശ്യമുള്ളവർക്ക് 2.20 രൂപ ഒടുക്കി വാങ്ങാവുന്നതാണ്.

(ഒപ്പ്)
പബ്ലിക് ഹെൽത്ത് ഡിവിഷൻ, ആലുവ.
എക്സിക്യൂട്ടീവ് എഞ്ചിനീയർ.
(കേരള ഗവർണ്ണർക്കുവേണ്ടി)

---

ദർഘാസ് പരസ്യം

നമ്പർ ടി. 2153/79. 1983 നവംബർ 25.

കേരള ഗവർണ്ണർക്കുവേണ്ടി തൃശ്ശൂർ പൊതുജനാരോഗ്യ വകുപ്പ് മദ്ധ്യമേഖല സൂപ്രണ്ടിംഗ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് അദ്ദേഹത്തിന്റെ ആഫീസിൽ 9-1-1984-ന് വൈകുന്നേരം കൃത്യം നാലു മണിവരെ 'എ' ക്ലാസ്സ് അംഗീകൃത കരാറുകാരിൽ നിന്നും മുദ്രവെച്ച ടെണ്ടറുകൾ ക്ഷണിച്ചുകൊള്ളുന്നു. ടെണ്ടറുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് ടെണ്ടറുകൾ നൽകിയിട്ടുള്ള കരാറുകാരുടെയോ അല്ലെങ്കിൽ അവർ അധികാരപ്പെടുത്തിയിട്ടുള്ളവരുടെയോ സാന്നിദ്ധ്യത്തിൽ സൂപ്രണ്ടിംഗ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തിയ മററ് ഉദ്യോഗസ്ഥനോ തുറക്കുന്നതാണ്.

ദർഘാസ് നമ്പർ—52/എസ്.ഇ/പി. എച്ച്.(സി)/83-84.

പ്രവർത്തിയുടെ വിവരവും അടങ്കൽ തുകയും—കുട്ടനാട് ശുദ്ധജല വിതരണ പദ്ധതിയിൽ കടപ്ര പഞ്ചായത്തിനുവേണ്ടി 5 (അഞ്ച്) ലക്ഷം ലിററർ സംഭരണശേഷിയുള്ള ഉന്നതജല സംഭരണിയുടെ നിർമ്മാണം—രൂപ 6,80,000

നിരതദ്രവ്യം രൂപ—10,000

ദർഘാസ് ഫാറത്തിന്റെ വില—രൂപ 100+വി.നി.
പണികൾ തീർക്കേണ്ട സമയം—10 മാസം

ദർഘാസ് ഫാറങ്ങളും മററ് വിശദ വിവരങ്ങളും തൃശ്ശൂർ പൊതുജനാരോഗ്യ എഞ്ചിനീയറുടെ ആഫീസിൽനിന്നും 15-12-1983 മുതൽ 9-1-1984 ഒരു മണിവരെ എല്ലാ ആഫീസ് ദിവസങ്ങളിലും ആഫീസ് സമയത്ത് ദർഘാസ് ഫോറത്തിന്റെ വില അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ്

ഫോറത്തിന്റെ വില മടക്കി കൊടുക്കുന്നതല്ല. അംഗീകൃത കരാറുകാർക്ക് അവരുടെ രജിസ്ട്രേഷൻ കാർഡുകൾ കാണിച്ചാൽ മാത്രമേ ടെൻഡർ ഫാറങ്ങൾ ആഫീസിൽ നിന്നും കിട്ടുകയുള്ളൂ. ടെണ്ടർ ഫോറങ്ങൾ കരാറുകാർ അന്യോന്യം കൈമാറുവാൻ പാടുള്ളതല്ല. പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിലുള്ള മറ്റു നിബന്ധനകൾ ഈ ടെണ്ടറുകൾക്കും ബാധകമായിരിക്കും.

കേരള പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പ് മദ്ധ്യമേഖല സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ കാര്യാലയം, തൃശൂർ–1.

എം. എം. ജോർജ്, സൂപ്രണ്ടിംഗ് എഞ്ചിനീയർ.

---

ടെണ്ടർ പരസ്യം

നമ്പർ എ7/1365/83. 1983 നവംബർ 22.

കേരള ഗവർണ്ണർക്കുവേണ്ടി തൃശ്ശൂർ പബ്ലിക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് അദ്ദേഹത്തിന്റെ ആഫീസിൽ 31-12-1983-ന് വൈകുന്നേരം കൃത്യം 4 മണിവരെ 'സി' ക്ലാസും അതിനുമുകളിലുള്ള അംഗീകൃത കരാറുകാരിൽ നിന്നും മുദ്രവെച്ച ടെണ്ടറുകൾ ക്ഷണിച്ചു കൊള്ളുന്നു. ടെണ്ടറുകൾ അന്നേദിവസം വൈകുന്നേരം 4.30-ന് ടെണ്ടറുകൾ നൽകിയിട്ടുള്ള കരാറുകാരുടെയോ അല്ലെങ്കിൽ അവർ അധികാരപ്പെടുത്തിയിട്ടുള്ളവരുടെയോ സാന്നിദ്ധ്യത്തിൽ എക്സിക്യൂട്ടീവ് എഞ്ചിനീയറോ, അദ്ദേഹം അധികാരപ്പെടുത്തിയ മറ്റു ഉദ്യോഗസ്ഥനോ തുറക്കുന്നതാണ്.

ടെണ്ടർ നമ്പർ—40/എഎ/പി.എച്ച്.ഡി./83-84.
(പ്രവർത്തിയുടെ വിവരം—സ്റ്റോക്ക്/20 മി. കിറടർ സ്റ്റേറിൽ സപ്ലൈ ചെയ്യുന്നതിന്—(10 ടൺ)
നിരതദ്രവ്യം—അടങ്കൽ തുകയുടെ 1%
ടെണ്ടർ ഫോറത്തിന്റെ വില—26 രൂപ 40 പൈസ
പണികൾ തീർക്കേണ്ട സമയം—15 ദിവസം

ടെണ്ടർ ഫോറങ്ങളും മറ്റു വിശദ വിവരങ്ങളും തൃശ്ശൂർ പബ്ലിക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയരുടെ ആഫീസിൽ നിന്നും 14-12-1983 മുതൽ 31-12-1983 ഒരു മണി വരെ എല്ലാ ആഫീസ് ദിവസങ്ങളിലും ആഫീസ് സമയത്തും ടെണ്ടർ ഫോറത്തിന്റെ വിലയടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെണ്ടർ ഫോറത്തിന്റെ വില മടക്കി കൊടുക്കുന്നതല്ല. അംഗീകൃത കരാറുകാർക്ക് അവരുടെ രജിസ്ട്രേഷൻ കാർഡുകൾ കാണിച്ചാൽ മാത്രമേ ടെണ്ടർ ഫോറങ്ങൾ ആഫീസിൽ നിന്നും കിട്ടുകയുള്ളൂ. ടെണ്ടർ ഫോറങ്ങൾ കരാറുകാരൻ അന്യോന്യം കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ടെണ്ടറുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത ടെണ്ടറുകൾ തിരസ്കരിക്കുന്നതായിരിക്കും. പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിലുള്ള മറ്റു നിബന്ധനകൾ ഈ ടെണ്ടറുകൾക്കും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ് എഞ്ചിനീയരുടെ ആഫീസ്, പി. എച്ച്. ഡിവിഷൻ, തൃശ്ശൂർ.

(ഒപ്പ്) എക്സിക്യൂട്ടീവ് എഞ്ചിനീയർ, പി. എച്ച്. ഡിവിഷൻ, തൃശ്ശൂർ.

---

## TENDER NOTICE

No. DB. 871/77. 29*th November* 1983.

Sealed competitive tenders are invited for and on behalf of the Governor of Kerala by the undersigned from registered contractors under P. H. E. D. Class A, B, C, D for the following works. The tender in sealed covers superscribing the name of work and tender number addressed to the Asst. Executive Engineer, P. H. Water Works Subdivision, Trichur should reach before 4 p. m. on 28-12-1983. Tenders will be opened at 4.30 p. m. on the same date in the presence of such of those tenderers or their representatives who are present in the offices. Late tenders will not be considered.

| *Sl. No.* | *Tender No. and Name of work with P. A. C.* | *E. M. D. Rs.* |
|---|---|---|
| 1. | Tender No. 6/AEE/PHD/1983-84 Maintenance of Trichur Water Supply Scheme—Construction of toe wall along scour pipe line at Thekkinkad Maidan reg.—Rs. 4,395 | 100 |
| 2. | Tender No. 7/AEE/PHD/1983-84 Maintenance of T. W. S. S. protection works to gravity main—Rs. 2004 | 50 |
| 3. | Tender No. 8/AEE/PHD/1983-84 Maintenance of T.W.S.S. for 1983-84, protection work to Gravity Main chainage at 17700 m. at Kizhakkumpattukara—Rs. 9,731 | 200 |

Cost of tender forms—Rs. 5 plus S. T. each for items 1 & 2 and Rs. 10 plus S. T. for item 3.

Time of completion—15 days for items 1 & 2 and 30 days for item 3.

Tender forms and other particulars can be had from the office of the Asst. Executive Engineer, Water Works Sub Division, Trichur on all working days from 20-12-1983 onwards up to 1 p. m. on 28-12-1983 on payment of the value of the documents (not refundable) either in cash or by money order. All other conditions are as current in department.

Office of the Asst. Executive Engineer, Water Works Subdivision, Trichur.

(Sd.) *Assistant Executive Engineer.*

---

## TENDER NOTICE

Tender No. 30/83-84. 26*th November* 1983.

Competitive tenders in sealed covers superscribing the name of work are invited for and on behalf of the Governor of Kerala by the undersigned from the registered contracters of P.H.E.D. Class 'A', 'B' & 'C' for the following work up to 4 p. m. on 10-1-1984.

Tenders will be opened at 4.30 p. m. on the same day.

Name of work with P. A. C.—R. W. S. S. to Thurayoor—Extension of pipe line to Akalapuzha Theeram Harijan colony in Thurayoor Panchayat—Rs. 58,385

E. M. D.—Rs. 1,200

Cost of tender form—Rs. 26.45 (including S. T. and A.S.T.)

Cost of Additional copy—Rs. 2.15

Period of Completion—3 months

Tender forms and other particulars can be had from the office of the undersigned on all working days during office hours from 26-12-1983 and upto 1 p. m. on 10-1-1984 on application in writing and on payment of the value of documents (not refundable) either in cash or by money order. All other conditions are as usual in Kerala P.H.E.D. Tender documents will be issued only to registered contractors of P.H.E.D. and are not transferable.

Office of the
Executive Engineer,
Public Health Division,
Badagara.

K.J. VARKEY,
*Executive Engineer.*

---

ലഘു ടെൻഡർ പരസ്യം

നമ്പർ-എ3-429/83. 1983 നവംബർ 23.

കേരളാ ഗവർണ്ണർക്കു വേണ്ടി മാവേലിക്കര പബ്ലിക്ക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെപ്പറയുന്ന പ്രവർത്തികൾക്ക് ടി ഓഫീസിൽ നിന്നും 1983 ഡിസംബർ മാസം 28-ാം തീയതി വൈകുന്നേരം കൃത്യം നാലുമണി വരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും മത്സര സ്വഭാവമുള്ള മുദ്ര വച്ച ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം വൈകുന്നേരം 4.30-ന് കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

| ടെൻഡർ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ | ടെൻഡർ ഫോറത്തിന്റെ വില രൂപ | കരാറുകാരന്റെ ക്ലാസ് | പ്രവർത്തി തീർക്കുവാനുള്ള കാലാവധി |
|---|---|---|---|---|---|
| (1) | (2) | (3) | (4) | (5) | (6) |
| 41/83-84 | പത്തനംതിട്ട ശുദ്ധജലവിതരണ പദ്ധതി വിതരണ വിഭാഗം—250 മില്ലി മീറ്റർ വ്യാസമുള്ള ആസ്ബെസ്റ്റോസ് സിമന്റ് പൈപ്പ് സ്ഥാപിക്കുക—രൂപ 2,68,700 | 5,375 | 52.75 | ക്ലാസ് "ബി" അതിൽ കൂടുതൽ | 6 മാസം |
| 42/83-84 | ടി, ടി, 80 മില്ലി മീറ്റർ വ്യാസമുള്ള ആസ്ബെസ്റ്റോസ് സിമന്റ് പൈപ്പുകൾ സ്ഥാപിക്കുക (കിഴക്കേ ഭാഗം)—രൂപ 3,82,080 | 7,640 | 52.75 | ,, | 6 മാസം |
| 43/83-84 | കോഴഞ്ചേരി പഞ്ചായത്തിൽ കുരങ്ങുമല ഹരിജൻ കോളനിയിലേക്കുള്ള ശുദ്ധജല വിതരണ പദ്ധതി —രൂപ 1,27,075 | 2,540 | 52.75 | ക്ലാസ് സിയും അതിൽ കൂടുതലും | 3 മാസം |
| 44/83-84 | കോന്നി പഞ്ചായത്തിൽ പുനത്താംകുഴി ഹരിജൻ കോളനിയിലേക്കുള്ള ശുദ്ധജല വിതരണ പദ്ധതി—രൂപ 55,620 | 1,100 | 26.40 | ക്ലാസ് "സി"യും അതിൽ കൂടുതലും | 3 മാസം |
| 45/83-84 | മെഴുവേലി പഞ്ചായത്തിൽ പറയനാലി ഹരിജൻ കോളനിയിലേക്കുള്ള ശുദ്ധജല വിതരണ പദ്ധതി—രൂപ 87,010 | 1,740 | 26.40 | ,, | 3 മാസം |
| 46/83-84 | തൊന്നല്ലൂർ പഞ്ചായത്തിൽ മുടിയൂർക്കോണം ഹരിജൻ കോളനിയിലേക്കുള്ള ശുദ്ധജല വിതരണ പദ്ധതി—രൂപ 57,130 | 1,140 | 26.40 | ,, | 3 മാസം |
| 47/83-84 | പത്തനംതിട്ട നഗര ശുദ്ധജലവിതരണ പദ്ധതി—വിതരണ വിഭാഗം—125 മില്ലി മീറ്റർ വ്യാസമുള്ള ആസ്ബെസ്റ്റോസ് സിമന്റ് പൈപ്പുകൾ സ്ഥാപിക്കുക—രൂപ 2,50.700 | 5,015 | 52.75 | ക്ലാസ് "ബി"യും അതിൽ കൂടുതലും | 6 മാസം |

ടെൻഡർ ഫോറങ്ങളും മറ്റു വിശദവിവരങ്ങളും മാവേലിക്കര പബ്ലിക്ക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും പത്തു ദിവസം മുമ്പു മുതൽ എല്ലാ പ്രവർത്തിദിവസങ്ങളിലും ഓഫീസ് സമയത്ത് ടെൻഡർ ദിവസം ഉച്ചക്ക് "ഒരുമണി" വരെയും ഫോറത്തിന്റെ വില രൊക്കം പണമായോ മണിഓർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെൻഡർ ഫോറത്തിന്റെ വില അടച്ചാൽ മടക്കികൊടുക്കുന്നതല്ല.

ടെൻഡർ ഫോറങ്ങൾ കരാറുകാരൻ കൈമാറുവാൻ പാടുള്ളതല്ല.

കേരള പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

പി. എച്ച്. ഡിവിഷൻ,
മാവേലിക്കര.

പി. രാമചന്ദ്രൻനായർ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

## ദർഘാസ് പരസ്യം

നമ്പർ എ4- 1395/83.

1983 നവംബർ 23

കേരള ഗവർണ്ണർക്കുവേണ്ടി ഇരിങ്ങാലക്കുട പബ്ലിക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എൻജിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് അദ്ദേഹത്തിന്റെ ആഫീസ്സിൽ 30-12-1983-ന് വൈകുന്നേരം കൃത്യം 4 മണിവരെ അർഹതയുള്ള ക്ലാസിൽ പെട്ട അംഗീകൃത കരാറുകാരിൽനിന്നും മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേദിവസം വൈകുന്നേരം 4.30-ന് ദർഘാസുകൾ നൽകിയിട്ടുള്ള കരാറുകാരുടേയോ അല്ലെങ്കിൽ അവർ അധികാരപ്പെടുത്തിയിട്ടുള്ളവരുടേയോ സാന്നിദ്ധ്യത്തിൽ എക്സിക്യൂട്ടീവ് എൻജിനീയറോ അദ്ദേഹം അധികാരപ്പെടുത്തിയ മറ്റുദ്യോഗസ്ഥനോ തുറക്കുന്നതാണ്.

| ദർഘാസ് നമ്പർ | പ്രവർത്തിയുടെ വിവരവും അടങ്കൽ തുകയും | നിരതദ്രവ്യം<br>രൂപ | ടെണ്ടർ ഫാറത്തിന്റെ വില<br>രൂപ | പണികൾ തീർക്കേണ്ട സമയം |
|---|---|---|---|---|
| 57/1983-84 | കൊടുങ്ങല്ലൂർ-മേത്തല ശുദ്ധ ജല വിതരണ പദ്ധതി—വലിയ പണിക്കൻതുരുത്തിലേക്ക് കോട്ടപ്പുറം കായലിൽ 110 മി. മി. എച്ച്. ഡി. പി. ഇ. പൈപ്പിടുക (വേലക്കൂലി മാത്രം)—രൂപ 94,000 | 1,900 | 25+വി.നി. | 2 മാസം |
| 58/1983-84 | കൊടുങ്ങല്ലൂർ—മേത്തല ശുദ്ധജല വിതരണ പദ്ധതി—മേത്തല പഞ്ചായത്തിലെ വിവിധ വാർഡുകളിലേക്ക് പൈപ്പുലൈൻ നീട്ടൽ—രൂപ 95,000 | 1,900 | 25+വി.നി. | 2 മാസം |
| 59/1983-84 | കൊടുങ്ങല്ലൂർ ശുദ്ധജല വിതരണ പദ്ധതി—പുല്ലൂറ്റെ ഉന്നതജല സംഭരണിക്കു ചുററും മതിൽ കെട്ടുക—രൂപ 1,15,000 | 2,300 | 50+വി.നി. | 2 മാസം |
| 60/1983-84 | കൊടുങ്ങല്ലൂർ ശുദ്ധജല വിതരണ പദ്ധതി—പുല്ലൂററ് കനാലിൽ ഇട്ടിട്ടുള്ള 450 മി. മി. എച്ച്. ഡി. പി. ഇ. പൈപ്പുലൈനിന്റെ രണ്ടറ്റങ്ങളും നിലവിലുള്ള പൈപ്പുലൈനുകളുമായി ബന്ധിപ്പിക്കുക—രൂപ 14,000 | 300 | 10+വി.നി. | 1 മാസം |
| 61/1983-84 | കൊടുങ്ങല്ലൂർ ശുദ്ധജല വിതരണ പദ്ധതി—350 മി. മി. എച്ച്. ഡി. പി. ഇ. കാസ്ററ് അയേൺ പൈപ്പിടൽ (വൈത്തല നിന്നും 5-ാം ഖണ്ഡം)—രൂപ 1,09,000 | 2,200 | 50+വി.നി. | 3 മാസം |
| 62/1983-84 | കൊടുങ്ങല്ലൂർ ശുദ്ധജലവിതരണ പദ്ധതി—പുല്ലൂറ്റെ ഉന്നതജല സംഭരണിയുമായി 350 മി. മി. കാസ്ററ് അയേൺ പൈപ്പ് ബന്ധിപ്പിക്കൽ—രൂപ 26,000 | 550 | 15+വി.നി. | 1 മാസം |
| 63/1983-84 | പർപ്പൂക്കര പഞ്ചായത്തിലെ തൊട്ടിപ്പാളിലേക്ക് ത്വരിതഗതി ശുദ്ധജല വിതരണ പദ്ധതിയുടെ മുഴുവൻ പണികളും—രൂപ 2,58,900 | 5,200 | 50+വി.നി. | 6 മാസം |
| 64/1983-84 | കാറളം പടിയൂരിലേക്കുള്ള ത്വരിതഗതി ശുദ്ധജലവിതരണ പദ്ധതി 150 മി. മി ഇരുമ്പ് പൈപ്പിടൽ—രൂപ 50,892 | 1,050 | 25+വി.നി. | 2 മാസം |

ദർഘാസ് ഫോറങ്ങളും മററു വിവരങ്ങളും ഇരിങ്ങാലക്കുട പബ്ലിക് ഹെൽത്ത് എക്സിക്യൂട്ടീവ് എൻജിനീയറുടെ ആഫീസിൽനിന്നും 19-12-1983 മുതൽ 30-12-1983 ഒരു മണിവരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ദർഘാസ് ഫോറത്തിന്റെ വില അടച്ച് നേരായും അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് ഫാറത്തിന്റെ വില മടക്കികൊടുക്കുന്നതല്ല. അംഗീകൃതകരാറുകാർക്ക് അവരുടെ രജിസ്ട്രേഷൻ കാർഡുകൾ കാണിച്ചാൽ മാത്രമെ ദർഘാസ് ഫോറങ്ങൾ ആഫീസിൽ നിന്നും കിട്ടുകയുള്ളു. ദർഘാസ് ഫോറങ്ങൾ കരാറുകാർ മററാർക്കും കൈമാറാൻ പാടുള്ളതല്ല. നിശ്ചിതസമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത ദർഘാസുകൾ തിരസ്കരിക്കുന്നതായിരിക്കും. പൊതുജനാരോഗ്യ എൻജിനീയറിംഗ് വകുപ്പിലുള്ള മററു നിബന്ധനകൾ ഈ ദർഘാസുകൾക്കും ബാധകമായിരിക്കും.

പബ്ലിക് ഹെൽത്ത് ഡിവിഷൻ,
ഇരിങ്ങാലക്കുട.

എൻ. എസ്. രഞ്ജനൻ,
എക്സിക്യൂട്ടീവ് എൻജിനീയർ.

---

## SHORT TENDER NOTICE

No. DPM. 3/83.

*8th December* 1983.

Competitive tenders in sealed cover superscribing tender number and name of works are invited by the undersigned for and on behalf of the Governor of Kerala from registered contractors of P. H. E. D. for the following works. Tenders will be opened at 4.30 p. m. on the due date of tender.

| *Sl. No.* | *Tender No.* | *Name of work with P. A. C.* | *E.M.D.* Rs. | *Cost of tender form* Rs. | *Period of completion* *Weeks* | *Due date of tender* |
|---|---|---|---|---|---|---|
| 1. | 59/SE/PH/(C)/ 1983-84 | Constructing bore-wells suitable for 150 mm. well pipes under P.H. Division, Trichur—Rs. 3 lakhs | 6,000 | 52.90 (incl. S.T.) | 5 | 4 p. m. on 12-1-1984 |
| 2. | 60/SE/PH/(C)/ 1983-84 | Do. do. under P. H. Division, Irinjalakuda—Rs. 3 lakhs | 6,000 | do. | 5 | do. |
| 3. | 61/SE/PH/(C)/ 1983-84 | Do. do. under P.H. Division, Kottayam—Rs. 6 lakhs | 10,000 | 105.80 (incl. S.T.) | 6 | 4 p. m. on 19-1-1984 |
| 4. | 62/SE/PH/(C)/ 1983-84 | Do. do. under P. H. Division, Thiruvalla—Rs. 4.5 lakhs | 9,000 | 52.90 (incl. S.T.) | 5 | 4 p. m. on 12-1-1984 |
| 5. | 63/SE/PH/(C)/ 1983-84 | Constructing bore-wells suitable for 200 mm. well pipes under P. H. Division, Trichur—Rs. 5 lakhs | 10,000 | do. | 5 | 4 p. m. on 16-1-1984 |
| 6. | 64/SE/PH/(C)/ 1983-84 | Do. do. under P.H. Division, Irinjalakuda—Rs. 5 lakhs | 10,000 | do. | 5 | do. |
| 7. | 65/SE/PH/(C)/ 1983-84 | Do. do. under P. H. Division, Kottayam—Rs. 10 lakhs | 10,000 | 105.80 (incl. S.T.) | 6 | 4 p. m.on 19-1-1984 |
| 8. | 66/SE/PH/(C)/ 1983-84 | Do. do. under P. H. Division, Thiruvalla—Rs. 7.5 lakhs | 10,000 | do. | 5 | do. |
| 9. | 67/SE/PH/(C)/ 1983-84 | Drilling tube wells in sandy and clayey soils under P.H. Division, Trichur—Rs. 4 lakhs | 8,000 | 52.90 (incl. S.T.) | 5 | 4 p. m. on 16-1-1984 |
| 10. | 68/SE/PH/(C)/ 1983-84 | Do. do. under P.H. Division, Irinjalakuda—Rs. 4 lakhs | 8,000 | do. | 5 | do. |
| 11. | 69/SE/PH/(C)/ 1983-84 | Do. do. under P. H. Division, Kottayam—Rs. 4 lakhs | 8,000 | do. | 5 | do. |
| 12. | 70/SE/PH/(C)/ 1983-84 | Do. do. under P.H. Division, Thiruvalla—Rs. 10 lakhs | 10,000 | 105.80 (incl. S. T.) | 6 | 4 p. m. on 19-1-1984 |

Tender forms and other particulars can be had from the Office of the Superintending Engineer, P.H. Central Circle, Trichur-1 on all working days from 28-12-1983 up to 1 p. m. on the due date on application in writing and on payment of the value of documents (not refundable) either in cash or by money order.

All other conditions are as current in the department. The tender documents will be issued only to registered contractors and are not transferable.

Superintending Engineer's Office,
P.H. Central Circle,
Trichur-1.

M. M. George,
*Superintending Engineer.*







Reg. No. KL/TV(N)/12

# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXVIII] Trivandrum, Tuesday, 27th December 1983/6th Pousha 1905 Saka) [No. 51

## PART III

# Public Works Department

### SHORT TENDER NOTICE

No. SELB-2666/81/D1. *29th November* 1983.

Competitive tenders in sealed covers superscribing the name of work are invited for and on behalf of the Governor of the State of Kerala by the Chief Engineer, P. W. D. Local Bodies Engineering Wing, Trivandrum from registered contractors of P. W. D. Class A & B for the undernoted work up to 4 p.m. on 28-12-1983. The tenders will be opened at 4.30 p.m. on the same day.

Tender. No. CELB/2/83-84.

Name of work with P. A. C.—Seven Point Programme—Construction of Community Hall/Kallyanamandapam in Chithara Panchayat—Rs. 3,47,370

E. M. D.—Rs. 6,950

Cost of tender documents—Rs. 50 plus S. T.

Period of completion—9 months.

Tender forms and other particulars can be had from the office of the undersigned during office hours on all working days between 10.15 a. m. to 5.15 p. m. from 23-12-1983 to 27-12-1983 and up to 1 p. m. on 28-12-1983 on application in writing and on payment of the value of documents (not refundable) in cash Details in respect of this work can be had from the office of the undersigned or Office of the Executive Engineer, Local Bodies Division, Quilon. All other conditions are as usual in the Kerala P. W. D. The tender documents will be issued only to the registered contractors of the P.W.D. and are not transferable.

Office of the
Chief Engineer,
Local Bodies Engineering
Wing, Trivandrum-18.

S. Ramalinga Iyer,
*Chief Engineer.*

### SHORT TENDER NOTICE

No. DQ. (2)22313/80. *5th November* 1983.

Competitive tenders in sealed covers superscribing the name of work are invited for and on behalf of the Governor of Kerala by the undersigned from the registered contractors of P.W.D. for the following work as per details given below. Tenders should be firm for a period of four months from the last date of receipt of tender.

Tender No. 70/SESC/83-84.

Name of work with P. A. C.—Reconstruction of Pandalam Bridge at 65/0 mile of M. C. Road—Balance work—Rs. 40,40,203

Last date and time of receipt of tender—16.00 hrs. on 3-1-1984

E. M. D.—Rs. 40,450

Cost of tender documents—Rs. 250 plus S. T.

Period of completion—24 months

Category of contractor—A

Name of Division under which the work is executed—Medical College Division, Kottayam.

The work should be completed within the time of completion specified above counted from the date of selection notice. Tender documents can be had during office hours from this office upto 13.00 hours on the last date of receipt of tender of the respective works and also from the office of the concerned Executive Engineers on all working days up to 16.00 hours on the day previous to the last date of receipt of tenders of the respective works, on application in writing and on payment of the value of documents (not refundable) either in cash or by money order. Tenders will be opened at 16.30 hours on the last date of receipt of tenders for the respective works.

All other conditions are as usual in Kerala P.W.D. Tender documents will be issued only to the registered contractors of the P.W.D. and are not transferable. Cash if enclosed with the tender will not be accepted as E.M.D. Bank draft produced towards E.M.D. should be endorsed and duly stamped.

Office of the
Superintending Engineer, P.W.D. B&R South Circle, Trivandrum.

M. ABDUL RAHIMANKUTTY,
*Superintending Engineer.*

---

## ലഘു ദർഘാസ് പരസ്യം

(1)

നമ്പർ ഡി8/1657/83/ഐ. എസ്. സി.

1983 ഒക്ടോബർ 25.

ദക്ഷിണ മേഖല ജലസേചന വിഭാഗം സൂപ്രണ്ടിംഗ് എഞ്ചിനീയർ, കേരള ഗവർണ്ണർക്കുവേണ്ടി താഴെപ്പറയുന്ന പ്രവർത്തിക്ക്, കേരള പൊതുമരാമത്ത് വകുപ്പിൽ "എ" ക്ലാസ്സായി രജിസ്റ്റർ ചെയ്തിട്ടുള്ളവരിൽ നിന്നും പ്രസ്തുത ജോലിക്കനുയോജ്യമായ പ്രത്യേകസ്വഭാവമുള്ള പെയിന്റ് നിർമ്മിക്കുവാനും പെയിന്റുചെയ്യുവാനും ആവശ്യമായ സാങ്കേതിക വിഭാഗം വിദഗ്ദ്ധരുള്ള പെയിന്റ് നിർമ്മാതാക്കളിൽ നിന്നും അവരുടെ അംഗീകൃത ഏജന്റുമാരിൽനിന്നും മത്സര സ്വഭാവമുള്ള ദർഘാസുകൾ 1983 ഡിസംബർ 29-ാം തീയതി വൈകുന്നേരം 4 മണി വരെ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു.

ദർഘാസ് നമ്പർ—18/83-84/ഐ.എസ്.സി./ഡി 8

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—തണ്ണീർമുക്കം ബണ്ടുനിർമ്മാണം ഒന്നും രണ്ടും മൂന്നും ഘട്ടങ്ങളിലെ റെഗുലേറ്റർ ഷട്ടറുകൾ പെയിന്റ് ചെയ്യുക—രൂപ 20,1?,354

നിരതദ്രവ്യം—രൂപ 20,150

ദർഘാസ് ഫാറത്തിന്റെ വില—രൂപ 150+ എസ്. റ്റി.

ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി—1983 ഡിസംബർ മാസം 29-ാം തീയതി വൈകുന്നേരം 4 മണി

പ്രവർത്തി തീർക്കേണ്ട കാലാവധി—12 മാസം

ദർഘാസ് ഫാറങ്ങളും മറ്റു വിശദവിവരങ്ങളും താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും 22-12-1983 മുതൽ 28-12-1983 വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും പ്രവർത്തി സമയത്തും 29-12-1983 ഉച്ചക്ക് ഒരു മണി വരെയും, തണ്ണീർമുക്കം പ്രോജക്റ്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെയും പ്രോജക്ട് സബ് ഡിവിഷൻ നമ്പർ ഒന്നും, രണ്ടും അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർമാരുടെയും കാര്യാലയങ്ങളിൽ നിന്നും 22-12-1983 മുതൽ 28-12-1983 വൈകുന്നേരം നാലു മണി വരെയും ദർഘാസ് ഫാറത്തിന്റെ വില രൊക്കം പണമായോ മണി ഓർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് ഫാറത്തിനുവേണ്ടി അടയ്ക്കുന്ന തുക യാതൊരു കാരണവശാലും മടക്കി ലഭിക്കുന്നതല്ല. ദർഘാസ് ഫാറങ്ങൾ മേൽ വിവരിച്ച കരാറുകാർക്കും നിർമ്മാതാക്കൾക്കും അവരുടെ അംഗീകൃത ഏജന്റുമാർക്കും താഴെ പറയുന്ന തെളിവുകൾ സമർപ്പിക്കുന്ന പക്ഷം ലഭിക്കുന്നതും അവ അന്യോന്യം കൈമാറുവാൻ പാടില്ലാത്തതുമാകുന്നു.

1. സാൻഡ് ബ്ലാസ്റ്റിങ്ങിലും പെയിന്റിങ്ങിലും മുൻപരിചയം സ്ഥാപിക്കാനുള്ള അംഗീകൃതവും തൃപ്തികരവുമായ തെളിവുകൾ.

2. പ്രസ്തുത പ്രവർത്തിക്ക് ഉദ്ദേശിക്കുന്ന പെയിന്റിന്റെ നിർമ്മാതാക്കളുടെ പൂർണ്ണവിവരങ്ങൾ.

3. പ്രസ്തുത പ്രവൃത്തിക്ക് വേണ്ട ഉപകരണങ്ങളുടെ പട്ടികയും അവ കൈവശമുള്ളതിന്റെ വിശദവിവരങ്ങളും.

ദർഘാസുകൾ 1983 ഡിസംബർ മാസം 29-ാം തീയതി വൈകുന്നേരം 4.30 മണിക്ക് തുറക്കുന്നതാണ്.

സൂപ്രണ്ടിംഗ് എഞ്ചിനീയറെ അധികാരപ്പെടുത്തിയതും പ്രവർത്തിയുടെ പേര് വ്യക്തമായി രേഖപ്പെടുത്തിയതും ആവശ്യമായ സ്റ്റാമ്പ് പതിച്ച് ഒപ്പിട്ടതുമായ നിരതദ്രവ്യം ദർഘാസിനോടൊപ്പം സമർപ്പിക്കേണ്ടതാണ്.

കേരള പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

(2)

നമ്പർ ഡി5-5657/81/ISC. 1983 നവംബർ 25.

ദക്ഷിണമേഖലാ ജലസേചന വിഭാഗം സൂപ്രണ്ടിംഗ് എഞ്ചിനീയർ, കേരള ഗവർണ്ണർക്കുവേണ്ടി താഴെപ്പറയുന്ന പ്രവർത്തിക്ക് പൊതുമരാമത്ത് വകുപ്പിൽ 'എ' 'ബി' എന്നീ ക്ലാസ്സുകളിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും റെഗുലേറ്ററുകളുടെ ഷട്ടറുകൾ നിർമ്മിക്കുന്നതിന് പ്രാഗത്ഭ്യമുള്ള സ്ഥാപനങ്ങളിൽ നിന്നും 1983 ഡിസംബർ 31-ാം തീയതി വൈകുന്നേരം 4 മണിവരെ മത്സര സ്വഭാവമുള്ള ദർഘാസുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസ് ഫാറം വാങ്ങുന്നതിനുമുൻപ് അതാത് സ്ഥാപനങ്ങളുടെ കഴിവ് ടി വകുപ്പിനെ തൃപ്തിപ്പെടുത്തുന്നതിന്, സ്ഥാപനങ്ങളെ സംബന്ധിച്ചുള്ള രജിസ്ട്രേഷൻ താഴെ പറയുന്ന സ്വഭാവമുള്ള ജോലികൾ ചെയ്തിട്ടുള്ള പരിചയം മുതലായവയെ കാണിക്കുന്ന രേഖകൾ ടി ജലസേചനകാര്യാലയത്തിൽ ഹാജരാക്കണം.

ദർഘാസ് നമ്പർ—6/83-84/ഐ.എസ്.സി./ഡി-5

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—വെള്ളപ്പൊക്ക നിയന്ത്രണ ജോലികളിലുള്ള അററകുററപണികൾ—പരവൂരിൽ പൊഴിക്കരയുള്ള റെഗുലേറ്ററിന് അത്യാവശ്യമായ അററകുററപണികൾ ചെയ്തുതീർക്കുന്നതിന്—രൂപ 2,20,413

നിരതദ്രവ്യം—രൂപ 4,450.

ദർഘാസ് ഫാറത്തിന്റെ വില—രൂപ 50 + വി. റ്റി.

ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി—31-12-1983

പ്രവൃത്തി തീർക്കേണ്ട കാലാവധി—9 മാസം

ദർഘാസ് ഫാറങ്ങളും മററു വിവരങ്ങളും താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും 1983 ഡിസംബർ 24-ാം തീയതി മുതൽ 1983 ഡിസംബർ 30-ാം തീയതിവരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും പ്രവർത്തി സമയങ്ങളിലും 1983 ഡിസംബർ 31-ാം തീയതി ഉച്ചക്ക് 1 മണി വരെയും ദർഘാസ് ഫാറത്തിന്റെ വില രൊക്കം പണമായോ മണിഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് ഫാറത്തിനുവേണ്ടി അടച്ച തുക യാതൊരു കാരണവശാലും തിരികെ ലഭിക്കുന്നതല്ല. ദർഘാസ് ഫാറങ്ങൾ അന്യോന്യം കൈമാറുവാൻ പാടില്ലാത്തതുമാകുന്നു. ദർഘാസുകൾ 1983 ഡിസംബർ 31-ാം തീയതി വൈകിട്ട് 4.30-ന് തുറക്കുന്നതാണ്.

സൂപ്രണ്ടിംഗ് എഞ്ചിനീയറെ അധികാരപ്പെടുത്തിയതും പ്രവർത്തിയുടെ പേര് വ്യക്തമായി രേഖപ്പെടുത്തിയതും ആവശ്യമായ സ്റ്റാമ്പ് പതിച്ച് ഒപ്പിട്ടതുമായ

നിരതദ്രവ്യം ദർഘാസിനോടൊപ്പം സമർപ്പിക്കേണ്ടതാണ്. കേരള പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

ദക്ഷിണമേഖലാ ജലസേചന വകുപ്പ് കാര്യാലയം, തിരുവനന്തപുരം.

ടി. നടരാജപിള്ള, സൂപ്രണ്ടിംഗ് എഞ്ചിനീയർ.

---

## SHORT TENDER NOTICE

No. DBI-1562/81. *8th December* 1983.

Competitive tenders in sealed covers seperscribi g the name of work are invited for and on behalf of the Governor of Kerala by the undersigned for the following work up to 4 p.m. on 30-12-1983. Tenders will be opened at 4.30 p.m. on the same day.

Name of work with P.A.C.—Construction of a metal melting fernace and re-arranging melting room attached to the Government Central Press—Trivandrum—Rs. 11,384.

E. M. D.—Rs. 250

Cost of tender forms—Rs. 15 plus S.T.

Period of completion—2 months.

Tender documents and other particulars can be had from the office of the undersigned on all working days during office hours up to 1 p.m. on 30-12-1983 on an application in writing and on payment of the value of the documents (not refundable) either in cash or by money order. All other conditions are as usual in the Kerala P. W. D. The tender documents will be issued only to the registered contractors of the Kerala P. W. D. and are not transferable.

Office of the
Asst. Executive Engineer, (Sd.)
Secretariat Spl. Subdivision, *Asst. Executive Engineer.*
(P.W.D.), Trivandrum-695033

---

## ദർഘാസ് പരസ്യം

നമ്പർ 23/83-84

നമ്പർ ഡിബി 1/80. 1983 ഡിസംബർ 8.

താഴെ പറയുന്ന പണികൾക്ക് സംസ്ഥാന ഗവർണ്ണർക്കുവേണ്ടി ആറ്റിങ്ങൽ കെട്ടിടങ്ങളും റോഡുകളും വിഭാഗം അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ പൊതുമരാമത്തു വകുപ്പിലെ അംഗീകൃത കരാറുകാരിൽ നിന്നും ഓരോ പണികൾക്കും പണിയുടെ പേരുവിവരം പ്രത്യേകം പ്രത്യേകം രേഖപ്പെടുത്തിയ മുദ്രവെച്ച ദർഘാസുകൾ 1983 ഡിസംബർ 28-ം തീയതി 16.00 മണി വരെ ക്ഷണിച്ചുകൊള്ളുന്നു. ടി ദർഘാസുകൾ അന്നു ദിവസം 16.30-ന് ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

ദർഘാസ് നമ്പർ—257/എ.ഇ.ഇ./83-84.

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—ആലംകോട് മീരാൻ കടവ് റോഡിൽ നിന്നും കടയ്ക്കാവൂർ റെയിൽവേ സ്റ്റേഷനിലേയ്ക്കുള്ള അപ്രോച്ചു റോഡ് ടാർ ചെയ്യുന്നതിന്—രൂപ 27,293

നിരതദ്രവ്യം—രൂപ 550

ദർഘാസ് പത്രികയുടെ വില—രൂപ 15+വി.നി.

പണിതീർക്കേണ്ട കാലാവധി—2 മാസം.

ദർഘാസ് പ്രമാണങ്ങൾ ടി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയറുടെ കാര്യാലയത്തിൽ നിന്നും 27-12-1983, 10 മണി മുതൽ ദർഘാസ് ദിവസം 28-12-1953 13.00 മണിവരെയുള്ള പ്രവർത്തിസമയങ്ങളിൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണങ്ങൾ ആവശ്യപ്പെട്ടുകൊണ്ടുള്ള അപേക്ഷകൾ എഴുതി സമർപ്പിക്കേണ്ടതും നിശ്ചിത വില വില്പന നികുതി അടക്കം അടച്ച് (വില മടക്കികൊടുക്കുന്നതല്ല.) വാങ്ങേണ്ടതുമാണ്.

പൊതുമരാമത്തു വകുപ്പിൽ നിലവിലുള്ള എല്ലാ വ്യവസ്ഥകളും ഈ ദർഘാസിനു ബാധകമാണ്. ദർഘാസ് പ്രമാണങ്ങൾ അംഗീകൃത കരാറുകാർക്ക് മാത്രം നൽകുന്നതും ആയത് കൈമാറ്റം ചെയ്യാൻ പാടില്ലാത്തതുമാകുന്നു. നിരതദ്രവ്യം ആറ്റിങ്ങൽ കെട്ടിടങ്ങളും റോഡുകളും വിഭാഗം അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ പേരിൽ അടച്ച് ദർഘാസിനോടൊപ്പം സമർപ്പിക്കേണ്ടതാണ്.

ആറ്റിങ്ങൽ.

എസ്. ശശിധരൻ,
അസി. എക്സിക്യൂട്ടീവ് എൻജിനീയർ.

---

## SHORT TENDER NOTICE

No. DBI-1477/83. *1st November* 1983.

Competitive tenders in sealed covers superscribing the name of works are invited for and on behalf of the Governor of Kerala by the undersigned from the registered contractors of P. W. D. Class 'A' only and contractors registered in other states in equivalent class up to 16.00 hours on the last date of receipt of tender noted below.

Tenders will be opened at 16.30 hours on the last date of receipt of tender.

| *Sl. No.* | *Name of work with P. A. C.* | *E.M.D.* |
|---|---|---|
| | | Rs. |
| 1. | Kallada Irrigation and Tree Crop Development Project — L. B. C. Formation of Nellikunnam distributory | |
| | Combined Part—Rs. 13,87,070 | 10,450 |
| | Part—I from ch. 0 m to 2473 m—Rs. 5,38,156 | 4,050 |
| | Part—II from ch. 2473m to 4754 m and minor 0 m to 2226 m—Rs. 8,48,914 | 6,400 |

Cost of tender form 1 set—Rs. 50 plus S.T.

Cost of addl. copy of 1 tender form—Rs. 25 plus S.T.

Last date of receipt of tender—29-12-1983

Period of completion—12 months for combined Part and Part II and 8 months for Part I.

The tender forms and other particulars can be had from the office of the undersigned during office hours on all working days and up to 13.00 hours on the last date of receipt of tender on application in writing and on payment of the value of the documents (non refundable) either in cash or by money order.

Tender documents will be issued only to the registered 'A' class contractors of P.W.D. or registered contractors of equivalent class in other States and are not transferable.

Date of pre-bid conference on 13-12-1983 at 15.00 hours.

Office of the
Superintending Engineer,
K.I.P.L.B. Circle,
Kottarakara-691506.

T. S. MONI,
*Superintending Engineer.*

---

### ലേലപരസ്യം

തിരുവനന്തപുരം അഡീഷണൽ ബിൽഡിംഗ്സ് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

E. B. 4-3431/76. 1983 നവംബർ 22.

ടി ആഫീസിന്റെ അധികാര പരിധിയിൽപ്പെട്ട കൊല്ലം ഡിസ്ട്രിക്റ്റിൽ പേരൂർ മീനാക്ഷി വിലാസം ഹൈസ്ക്കൂളിന്റെ പണി സ്ഥലത്തു നിന്നും ഡിപ്പാർട്ടുമെന്റ് പണിക്ക് ഇനി ആവശ്യമില്ലാത്ത സാധനങ്ങൾ പ്രസ്തുത സ്ക്കൂൾ കോമ്പൗണ്ടിൽ വച്ച് തിരുവനന്തപുരം അഡീഷണൽ ബിൽഡിംഗ്സ് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ 1983 ഡിസംബർ മാസം 30-ാം തീയതി പകൽ 11 മണിക്ക് പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാണ്. ലേലത്തിൽ സംബന്ധിക്കണമെന്നുള്ളവർ 500 രൂപ (അഞ്ഞൂറു രൂപ) നിരതദ്രവ്യമായി കെട്ടിവയ്ക്കേണ്ടതും മതിയായ തുകക്ക് വിളികൊള്ളുന്ന ആളിന്റെ പേരിൽ ലേലം സ്ഥിരപ്പെടുത്തുന്നതും ടിയാൻ നിരതദ്രവ്യം കഴിച്ചുള്ള മുഴുവൻ തുകയും 1.4% നിരക്കിൽ സെയിൽസ് ടാക്സും ഉടൻ കെട്ടിവയ്ക്കേണ്ടതും ആകുന്നു. മറ്റുള്ളവരുടെ നിരതദ്രവ്യം ഉടൻ മടക്കികൊടുക്കുന്നതാണ്. ലേലം സ്ഥിരപ്പെടുത്തിയതായി അറിവു കിട്ടിയാൽ ഏഴു ദിവസത്തിനകം ലേലവസ്തുക്കൾ സ്വന്തം ചിലവിൽ നീക്കം ചെയ്യേണ്ടതാണ്. P. W. D. യിൽ നിലവിലുള്ള ലേലവ്യവസ്ഥകൾ ഈ ലേലത്തിനും ബാധകമാണ്.

ലേലം സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾ ടി ആഫീസിൽ നിന്നോ കൊല്ലം അഡീഷണൽ ബിൽഡിംഗ്സ് സബ്ഡിവിഷൻ ആഫീസിൽ നിന്നോ ആഫീസ് സമയങ്ങളിൽ അറിയാവുന്നതാണ്.

#### സാധനവിവരം

കമ്പിത്തുണ്ടുകൾ, ജന്നൽ, വാതിൽ മുതലായവക്കു വേണ്ടി ശേഖരിച്ചിരുന്ന തടിസാധനങ്ങൾ, മുള, ആണി മുതലായവയും ചില്ലറ പണി ആയുധങ്ങളും സാമഗ്രികളും.

(ഒപ്പ്)
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

### നോട്ടീസ്

കല്ലട ഇറിഗേഷൻ പദ്ധതി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ സബ് ഡിവിഷൻ നമ്പർ 11, കൊട്ടിയം അവർകളുടെ ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

No D2-36/82. 1983 നവംബർ 14.

കല്ലട ഇറിഗേഷൻ പദ്ധതിയുടെ ഇടതുകരകനാലിനു വേണ്ടി പൊന്നുംവിലയ്ക്കെടുത്തിട്ടുള്ളതും ടി കനാലിന്റെ ചെയിനേജ് 380-നും 38140 മീറ്ററിനും ഇടയിൽ നിൽക്കുന്നതുമായ K. P. N. 302-ാം നമ്പർ കെട്ടിടം, കുളിമുറി, കിണർ എന്നിവ എക്സിക്യൂട്ടീവ് എഞ്ചിനീയർ, കല്ലട ഇറിഗേഷൻ പദ്ധതി ഇടതുകര കനാൽ ഡിവിഷൻ നമ്പർ 4, കുണ്ടറ അവർകളോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ 5-1-1984 രാവിലെ പതിനൊന്നു മണിക്ക് പ്രസ്തുത സ്ഥലത്തുവച്ച് പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാണ്. ലേലത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ 250 രൂപ നിരതദ്രവ്യം കെട്ടി വച്ച് ലേലത്തിൽ പങ്കെടുക്കാവുന്നതാണ്. ലേലം പിടിക്കുന്ന ആൾ അപ്പോൾത്തന്നെ ലേലത്തുകയും നിയമാനുസൃതമുള്ള വിൽപ്പനനികുതിയും ഒന്നായി ബന്ധപ്പെട്ട ഉദ്യോഗസ്ഥനെ ഏൽപ്പിച്ച് രസീത് വാങ്ങേണ്ടതാണ്. ലേലം ഉറപ്പിച്ചതായി അറിയിപ്പു കിട്ടി 15 ദിവസത്തിനകം ടി കെട്ടിടങ്ങൾ പൊളിച്ചു മാറ്റേണ്ടതാണ്. ഡിപ്പാർട്ടുമെന്റിൽ നിലവിലുള്ള എല്ലാ ലേലനിബന്ധനകളും ഇതിനും ബാധകമാണ്. ലേലം സംബന്ധിച്ച കൂടുതൽ വിവരങ്ങൾ ടി ആഫീസിൽ നിന്നും എല്ലാ പ്രവർത്തി ദിവസങ്ങളിലും അന്വേഷിച്ചാൽ അറിയാവുന്നതാണ്.

കെ. ഐ. പി. എൽ. ബി. സബ് ഡിവിഷൻ നമ്പർ 11, കൊട്ടിയം.

(ഒപ്പ്)
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

### ലേലപരസ്യം

പുനലൂർ K. I. P. L. B. Division No. 1 എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ഓഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

No. A2-1137/80. 1983 നവംബർ 17.

ഈ ഓഫീസ് ഗോഡൗണിൽ സൂക്ഷിച്ചിട്ടുള്ളതും ഈ ഡിപ്പാർട്ടുമെന്റിന് ആവശ്യമില്ലാത്തതുമായ 44475 കാലി സിമന്റ്ചാക്കുകൾ 30-12-1983 വെള്ളിയാഴ്ച രാവിലെ 11.30-ന് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ ടി ഓഫീസിൽ വച്ചു പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലത്തിൽ പങ്കുകൊള്ളുവാൻ ആഗ്രഹിക്കുന്നവർ ലേലസ്ഥലത്തും സമയത്തും ഹാജരാകേണ്ടതും 1350 രൂപ നിരതദ്രവ്യം കെട്ടിവക്കേണ്ടതുമാകുന്നു. കൂടുതൽ തുക വിളികൊള്ളുന്ന ആളിന്റെ പേരിൽ ലേലം താൽക്കാലികമായി സ്ഥിരപ്പെടുത്തുന്നതാണ്. ടി ആൾ മുഴുവൻ തുകയും വിൽപ്പനനികുതിയടക്കം കെട്ടിവക്കേണ്ടതും സാധനങ്ങൾ ലേലം സ്ഥിരപ്പെടുത്തി അറിയിപ്പുകിട്ടി 7 ദിവസത്തിനകം നീക്കം ചെയ്യേണ്ടതാണ്. ലേലതീയതി അവധി ദിവസമായി വന്നാൽ അടുത്ത പ്രവർത്തി ദിവസം ഇതേ സമയം ലേലം നടത്തുന്നതാകുന്നു. ലേലം സ്ഥിരപ്പെടുത്താനും, അസ്ഥിരപ്പെടുത്താനുമുള്ള അധികാരം എക്സിക്യൂട്ടീവ് എഞ്ചിനീയറിൽ നിക്ഷിപ്തമാണ്. P. W. D. യിൽ നിലവിലുള്ള എല്ലാ നിബന്ധനകളും ഇതിനും ബാധകമാണ്.

K. I. P. L. B. Division No. I,
Chemmenthoor,
Punalur.

(ഒപ്പ്)
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

### ദർഘാസ് പരസ്യം

നമ്പർ ഡി. 1-490/83. 1983 നവംബർ 9.

കേരളാ ഗവർണ്ണർക്കുവേണ്ടി പമ്പാ ജലസേചന പദ്ധതി കായംകുളം സബ് ഡിവിഷൻ നമ്പർ 10 അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് 29-12-1983 വൈകുന്നേരം 4 മണി വരെ നിശ്ചിതയോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും സീലുവെച്ച ദർഘാസുകൾ സ്വീകരിക്കുന്നതാണ്.

